Registered No. M—767.

# മലങ്കരസഭാതാരക

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തിയ്യതിതോറും പ്രസിദ്ധപ്പെടുത്തുന്നതു.

| N. S. Book VI. | ഫാവൃതി തുലാം. | No. ൯. |
| --- | --- | --- |

സംഗതിവിവരം.



☞ സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന മേൽവിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു.

KOTTAYAM.

PRINTED AND PUBLISHED BY K. M. VARKI
AT THE VICAR GENERAL PRESS,

1909.

# മലങ്കരസഭാതാരക



## കാലംചെയ്ത നി. വ. ദി. ശ്രീ. തീത്തൂസ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്.

സാക്ഷാൽ പരിശുദ്ധനെന്ന് സർവ്വജാതിമതസ്ഥരാലും ഐകകണ്ഠ്യേന അംഗീകരിക്കപ്പെട്ടും പൂജിക്കപ്പെട്ടും അന്ധകാരാവൃതമായ ഈ ലോകത്തിൽ ജ്യോതിസമാനനായി മാർത്തോമ്മാ സുറിയാനിസമുദായത്തിന്റെ സർവ്വസ്വവുമായി പ്രശോഭിച്ചിരുന്ന നിതാന്തവന്ദ്യ ദിവ്യശ്രീമാനായ ഈ ദിവ്യപുരുഷന്റെ വിയോഗത്തെ ഓർത്തു പ്രലപിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളുടെ അടുക്കലേക്ക് അമംഗളവേഷധാരിയായി സഭാതാരക ഇതാ പുറപ്പെട്ടു വരുന്നു. അതിദുസ്സഹമായ ഈ വിഷമഘട്ടത്തിൽ ഞങ്ങളുടെ ചിത്തരംഗത്തെ തകർക്കുന്ന മനോവികാരങ്ങളുടെ വർണ്ണനാതീതമായ ഉദ്ദീപനം നിമിത്തം സ്വന്തമനസ്സിനേയും ബുദ്ധിയേയും സ്വാധീനത്തിൽ നിർത്താൻ ശക്തിയില്ലാതെയും തന്മൂലം ഇവിടെ പറയേണ്ടതെന്തെന്ന് അറിയാതെയും ഞങ്ങൾ വല്ലാതെ കുഴങ്ങുന്നു. കടലാസും പേനയും എടുത്തുകൊണ്ടു ഈ പ്രസംഗം എഴുതാൻ ശ്രമിച്ചിട്ടു രണ്ടു വരിപോലും എഴുതാൻ കഴിയാതെ മൂന്നു നാലു പ്രാവശ്യം മടങ്ങേണ്ടി വന്നിട്ടുണ്ട്.

രോഗപീഡിതമായ ശരീരസ്ഥിതികൊണ്ടു തന്റെ വിയോഗകാലം അത്യാസന്നമായിരിക്കുന്നു എന്നു വിചാരിച്ചു തിരുമേനി കാത്തിരിക്കാൻ തുടങ്ങിയിട്ടു അനേകകൊല്ലങ്ങളായി. അങ്ങിനെയിരിക്കുമ്പോൾ കഴിഞ്ഞ മിഥുനമാസാവസാനത്തിൽ ഒരു ചെറിയ പരുവ് അവിടുത്തെ കാലേൽ ആരംഭിച്ചു. കർക്കടകമാസം പകുതി കഴിഞ്ഞപ്പോഴേക്ക് അതു കഠിനമായ ഒരു പ്രമേഹക്കുരുവായി പരിണമിച്ചു. ചിരകാലികമായ തന്റെ പ്രതീക്ഷ നിവർത്തിക്കപ്പെടുവാൻ പോകുന്നു എന്ന് തിരുമനസ്സുകൊണ്ടു തീർച്ചപ്പെടുത്തി. അവിടുത്തെ പ്രജകൾ വല്ലാതെ പരിഭ്രമിപ്പാൻ തുടങ്ങി. "എനിക്ക് അതിവിശേഷമായ ഒരു വീടു ഒരുക്കപ്പെട്ടിരിക്കുന്നു ഞാൻ പോകട്ടെ. നിങ്ങൾ എന്റെ സൌഖ്യത്തിന്നായിട്ടു പ്രാർത്ഥിക്കേണ്ടാ. വേദന കുറച്ചുതരാനായിട്ടു പ്രാർത്ഥിച്ചാൽ മതി" എന്നിപ്രകാരം അവിടുന്നു പലപ്പോഴും കല്പിച്ചെങ്കിലും സൌഖ്യത്തിന്നായി അനേകായിരങ്ങൾ കൃപാസനത്തിൻ മുമ്പാകെ നിലവിളിച്ചു. തന്റെ പ്രിയമക്കളായ ബഹുക്കളുടെ കണ്ണുനീരിനെ ദൈവം ആദരിക്കയും നമ്മുടെ വന്ദ്യപിതാവിനെ അതിൽനിന്നു വിടുവിക്കയും ഒരു ജൂബിലി ആഘോഷിക്കുന്നതിനു മാത്രം അവസരം തരികയും ചെയ്തു. ജൂബിലി ദിവസം സി. എം. എസ്. കോളേജിലെ മാർത്തോമ്മാ സുറിയാനിസഭാംഗങ്ങളായ അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും തിരുമേനിയുടെ മഞ്ചത്തിങ്കൽ കൂടി സമർപ്പിച്ച മംഗളപത്രത്തിനു മറുപടിയായി പതിനഞ്ചു മിനിട്ടുനേരത്തേക്കു ശുഷ്കാന്തിയേറിയ ഒരു പ്രസംഗം യാതൊരു സുഖക്കേടും ഇല്ലാത്ത ഒരാളിനെപ്പോലെ പറഞ്ഞു. ആ പ്രസംഗം എത്ര ശക്തിയോടു കൂടെ കേൾവിക്കാരുടെ ഹൃദയങ്ങളിൽ പതിഞ്ഞു എന്നു വിവരിപ്പാൻ കഴിയുന്നതല്ല. പൊതുസ്ഥലത്തു വച്ച് ഒരു ജൂബിലി നടത്താൻ സാധിക്കുമെന്ന് നാം ആശിച്ചിരുന്നു എങ്കിലും ദൈവം അന്യഥാ നിശ്ചയിച്ചിരുന്നതുകൊണ്ടു ഒരാഴ്ച കഴിഞ്ഞ ശേഷം തിരുമേനിക്ക് വേറെ അഞ്ചാ

റു പരുക്കൾ പിടിപെട്ടു. അവ കുറേശ്ശ വർദ്ധിപ്പാൻ തുടങ്ങി. വയററിളക്കവും ആരംഭിച്ചു. ഈ പ്രാവശ്യം തിരിച്ചില്ലെന്നു് എല്ലാവക്കും മനസ്സിലായി. ഈ മാസം ൨-ാം നുതിങ്കളാഴ്ച വൈകാറായപ്പോൾ പാരവശ്യം അതിയായി വർദ്ധിച്ചു. തൻെറ കൈകൾപോലും ഇച്ഛാനുസരണം ഉയർത്തുന്നതിനൊ ശരിയായി സംസാരിക്കുന്നതിനൊ ശക്തിയില്ലെന്നായി. ആ രാത്രി തന്നെ സമീപസ്ഥലങ്ങളിലുള്ള അച്ചന്മാക്കും മററും ആളയച്ചു. വൈകിട്ടത്തെ പ്രാത്ഥന കഴിഞ്ഞു തിരുമേനി ആശീവ്വാദം പറയാൻ തുടങ്ങിയിട്ടു അതു മുഴുവനാക്കുന്നതിനു് വളരെ വിഷമിക്കുന്നതു കണ്ടിട്ടു കൊച്ചുതിരുമേനി ആശീവ്വാദം പൂത്തീകരിച്ചു. വികാരി ജനറാലച്ചൻ അവർകൾ രാത്രി തന്നെ സിമ്മനാരിയിൽ എത്തി താമസമായി. രാവിലെ അദ്ദേഹം ഒരു സങ്കീത്തനം ചൊല്ലിയപ്പോൾ അതു് കോറൂരച്ചനല്ലെ എന്നു കല്പിച്ചു ചോദിക്കയുണ്ടായി. കലമണ്ണിൽ വലിയച്ചൻ മുതലായ പല അച്ചന്മാരും തിരുമേനിയുടെ ജ്യേഷ്ഠസഹോദരന്മാരും മററും കാലത്തെ വന്നു ചേന്നു. രോഗിക്കു വേണ്ടിയുള്ള ശുശ്രൂഷക്രമം അനുസരിച്ചുള്ള പ്രാത്ഥന ൯ മണിയോടു കൂടെ കഴിച്ചു. തിരുമനസ്സുകൊണ്ടു അതിൽ വളരെ ഹൃദയപൂവ്വം സംബന്ധിച്ചു എന്നു് മുഖഭാവം കൊണ്ടു കാണാമായിരുന്നു. ചൊവ്വാഴ്ച തൻെറ അടുക്കൽ വന്നവരിൽ ആരെയും തിരുമനസ്സുകൊണ്ടു തിരിച്ചറിഞ്ഞതായി തോന്നുന്നില്ല. കണ്ണിൻെറ കാഴ്ച പോയെന്നാണു് തോന്നിയതു്. എങ്കിലും കേൾവിക്കുള്ള ശക്തി കുറഞ്ഞിട്ടില്ലെന്നു് പ്രാത്ഥനസമയങ്ങളിൽ പ്രത്യക്ഷപ്പെട്ടു. ദീനം അത്യാസന്നമായിരിക്കുന്നു എന്നു പല സ്ഥലങ്ങളിലേക്കും കമ്പി മൂലവും മററും അറിവു കൊടുത്തു. ദീനം സൌഖ്യമായല്ലൊ എന്നു വച്ചു് ആശ്വസിച്ചിരുന്ന ജനങ്ങൾക്കു ഇതു് ഒരു ഇടിത്തീ പോലെ ആയിരുന്നു. ചൊവ്വാഴ്ചരാത്രി അനേകം അച്ചന്മാരും മററും സിമ്മനാരിയിൽ ഉണ്ടായിരുന്നു. സന്ധ്യമുതൽ ആശ്വാസജനകങ്ങളായ സങ്കീത്തനങ്ങൾ വായിച്ചും കീത്തനങ്ങൾ ചൊല്ലിയും പ്രാത്ഥിച്ചുംകൊണ്ടു ബഹുക്കൾ തൻെറ കട്ടിലിനു ചുററും ഉണ്ടായിരുന്നു. ചൊവ്വാഴ്ച രാത്രി മൂന്നുമണി മുതൽ ശ്വാസോച്ഛ്വാസം ലഘുപ്പെട്ടു തുടങ്ങി. കൊച്ചുതിരുമേനിയും കോറൂരച്ചൻ അയിരൂരച്ചൻ മുതലായ അനേക അച്ചന്മാരും തിരുമേനിയുടെ ജ്യേഷ്ഠസഹോദരന്മാർ എസ്, സി. സിമ്മനാരി അദ്ധ്യാപകന്മാർ മാത്തോമ്മാസിമ്മനാരി പ്രധാനാദ്ധ്യാപകൻ മുതലായ പല അത്മായക്കാരും സിമ്മനാരിയിൽ താമസിക്കുന്ന വിദ്യാത്ഥികളുമായി അനേകരെകൊണ്ടു മുറിനിറഞ്ഞിരുന്നു. ഞങ്ങളും കട്ടിലിനു അടുക്കൽ തന്നെ ഉണ്ടായിരുന്നു. പരിശുദ്ധനായ ആ തിരുമേനി നിശ്ചലനായി അവിടെ കിടക്കുന്നകിടപ്പും അവിടുത്തെ അധരങ്ങളും വെഞ്ചാമരംപോലെയുള്ള മീശയും ശ്വാസോച്ഛ്വാസംകൊണ്ടു മന്ദം മന്ദം ചലിക്കുന്നതും ആ ചലനം സൂക്ഷിച്ചുകൊണ്ടു മുഖത്തു നിന്നു ദൃഷ്ടിവിടാതെ വണ്ണനാതീതമായ ചിത്തക്ഷോഭത്തോടുകൂടെ മഞ്ചത്തിനു് ചുററും നില്ക്കുന്ന ബഹുക്കളുടെ നിലയും "സമയമാം രഥത്തിൽ ഞാൻ സ്വഗ്ഗയാത്ര ചെയ്യുന്നു രാത്രിയിൽ ഞാൻ ദൈവത്തിൻെറ കൈകളിൽ കിടക്കുന്നു അപ്പോഴും എൻ രഥത്തിൻെറ ചക്രം മുമ്പോട്ടോടുന്നു. എന്നെ എതിരേല്പാനായി ദൈവദൂതർ വരുന്നു" എന്നിത്യാദി അവിടെ മുടങ്ങാതെ ചൊല്ലിക്കൊണ്ടിരുന്ന പാട്ടുകളും അന്ത്യശ്വാസം വലിക്കുന്ന സമയത്തു പോലും ആ മുഖത്തു വിളങ്ങിക്കൊണ്ടിരുന്ന പ്രസന്നതയും നിരപരാധിത്വവും പരിശുദ്ധതയുംകൊണ്ടു അപാരമായി പ്രശോഭിച്ചുകൊണ്ടിരുന്ന കണ്ണുകളും അവിടെ ഉണ്ടായിരുന്നവക്കു ഒരിക്കലും മറക്കാവതല്ല. അന്ത്യശ്വാസത്തിൻെറ സമയത്തു യാതൊരു പ്രത്യേകലക്ഷണവും ഇല്ലായിരുന്നു. ഓരോ മാത്ര ഇടയിട്ടു് ഉണ്ടായിക്കൊണ്ടിരുന്ന ആ ചെറിയ അനക്കം ഒന്നുരണ്ടു മാത്രനേരത്തേക്കു് കാണാതായപ്പോൾ നമ്മുടെ പ്രേമഭാജനമായിരുന്ന ആ പുണ്യപൂരുഷൻ നമ്മെ വിട്ടു കടന്നുപോയി എന്നു് മനസ്സിലായി. ഹാ! സവ്വവല്ലഭാ! അപ്പോൾ ശേഷമുള്ളവരുടെ സ്ഥിതി ഇവിടെ ആരു വണ്ണിക്കും! നിങ്ങൾ എന്തിനു കരയുന്നു! എത്ര ഭാഗ്യകരമായ മരണം എന്നു പറഞ്ഞുകൊണ്ടു കോറൂരച്ചൻ എല്ലാവരേയും സമാശ്വസിപ്പിച്ചു. കബറടക്കത്തിൻെറ വൃത്താന്തം വേറൊരു ഭാഗത്തു ചേക്കുന്നതാകയാൽ അതിനെപ്പററി ഒന്നും ഇവിടെ പറയുന്നില്ല.

ഇങ്ങിനെ കഥാവശേഷനായി തീൎന്ന ഈ അതിമാനുഷന്റെ ജീവചരിത്രസംക്ഷേപമാണ് ഇവിടെ ആവശ്യപ്പെട്ടിരിക്കുന്നത്. ഇദ്ദേഹം പാലക്കുന്നത്തു അബ്രഹാം മല്പാൻ എന്ന പേരോടു കൂടിയ പ്രഖ്യാതനായ നവീകരണയോദ്ധാവിന്റെ ഇളയ പുത്രനാണ്. അബ്രഹാം മല്പാൻ കൊല്ലം ൯൭൧ ഇടവത്തിൽ ജനിച്ചു. സുറിയാനിഭാഷാപാണ്ഡിത്യംകൊണ്ടും വാഗ്മിത്വംകൊണ്ടും സത്യദൈവഭക്തികൊണ്ടും വളരെ പ്രസിദ്ധനായി തീൎന്നു. ഞായറാഴ്ചതോറും ഇദ്ദേഹത്തിന്റെ പ്രസംഗം കേൾപ്പാനായി ഇടത്വാ മല്ലപ്പള്ളി ഉമ്പമൺ മുതലായ ദൂരസ്ഥലങ്ങളിൽ നിന്നു ആളുകൾ വരിക പതിവുണ്ടായിരുന്നു. മല്പാനച്ചൻ നവീകരണം തുടങ്ങിയ കാലത്തു മാരാമണ്ണു കോഴഞ്ചേരി ഇടവകകളും തന്റെ പ്രസംഗം മൂലം ദൈവത്തിങ്കലേക്കു ആകർഷിക്കപ്പെട്ടവരായി അന്യസ്ഥലങ്ങളിലുണ്ടായിരുന്ന ചുരുക്കം ആളുകളും ഒഴിച്ചു മലങ്കരസുറിയാനിക്കാർ ആസകലം അദ്ദേഹത്തിന്റെ പ്രാണശത്രുക്കളായിരുന്നു. എന്നാൽ അദ്ദേഹം ഒരു സത്യഭക്തനായിരുന്നു എന്നുള്ളതു വൈരികൾക്കു പോലും സമ്മതമായിരുന്നു. മാരാമണ്ണുകാൎക്കു അന്യസ്ഥലങ്ങളിൽ തീപോലും കിട്ടുകയില്ലെന്നായി. തിരുവെഴുത്തു വിളംബരത്തോടു കൂടിയ ചേപ്പാട്ടു മാർ ദീവന്നാസ്യോസ് ഇദ്ദേഹത്തെയും ജനങ്ങളേയും ഉപദ്രവിക്കുന്നതിലേക്കു എല്ലാം ചെയ്വാൻ തയ്യാറായിരുന്നു. ഈ പ്രയാസങ്ങളേയും ഉപദ്രവങ്ങളേയും വകവയ്ക്കാതെ താൻ സ്വീകരിച്ച ദൈവികപാതയിൽ കൂടെ അദ്ദേഹം നേരെ മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു. ൧൦൨൧ ചിങ്ങം ൨൪ാം നു തന്റെ ൫൦-ാമത്തെ വയസ്സിൽ അദ്ദേഹം ചരമഗതിയെ പ്രാപിച്ചു.

നമ്മുടെ കഥാപുരുഷനായ തിരുമേനി ൧൦൧൧ കുംഭം ൮ാം നു ജനിച്ചു. മത്ത്യൂസ് മാർ അത്താനാസ്യോസ് പരദേശത്തുനിന്നു മാരാമണ്ണു മടങ്ങി എത്തിയപ്പോൾ (൧൦൧൧ ഇടവം ൧൫ാം നു) ഇദ്ദേഹം മൂന്നു മാസം പ്രായമുള്ള ഒരു ശിശുവായിരുന്നു. ൯ വയസ്സു പ്രായമുള്ള ഒരു ശിശുവായിരുന്ന കാലത്തു തന്റെ വിലയേറിയ പിതാവു് ഇഹലോകവാസം വെടിഞ്ഞതിനാൽ തന്റെ പിതാവിനോടു പരിചയപ്പെടുവാൻ ഭാഗ്യം ഉണ്ടായില്ല. പാലക്കുന്നത്തു കുടുംബത്തിൽ മാർ മത്ത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ ഒഴിച്ചു പ്രായപൂൎണ്ണരായ പുരുഷന്മാർ അന്നുണ്ടായിരുന്നില്ലെന്നാണ് തോന്നുന്നതു്. അതുകൊണ്ടു നമ്മുടെ കഥാപുരുഷന്റെയും സഹോദരങ്ങളുടെയും സംരക്ഷകസ്ഥാനം വഹിച്ചതു് ഇദ്ദേഹമായിരുന്നു. ഇദ്ദേഹം പുത്രനിർവിശേഷമായ വാത്സല്യത്തോടു കൂടെ ഈ അനുജന്മാരെ കരുതിപോന്നു. നമ്മുടെ കഥാപുരുഷനു് ൯ വയസ്സു പ്രായമുള്ളപ്പോൾ ൧൦൨൦ കർക്കടകം ൧൭ാം നു മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിക്കു തിരുവെഴുത്തു വിളംബരം കിട്ടി. അന്നു മുതൽ അദ്ദേഹം മലങ്കരയുടെ ഏകഛത്രാധിപതിയായി പൊടിപൊടിച്ചു വാഴുവാൻ തുടങ്ങി.

മല്പാനച്ചന്റെ രണ്ടു മക്കൾക്കു പട്ടംകൊടുക്കണമെന്നു് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തീർച്ചപ്പെടുത്തി. മാർ തോമസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായും നമ്മുടെ കഥാപുരുഷനുമാണ് തിരഞ്ഞെടുക്കപ്പെട്ടതു്. നമ്മുടെ കഥാനായകൻ ൧൦൨൫ കുംഭം ൨ാം നു മാരാമണ്ണു പള്ളിയിൽ വച്ചു് തന്റെ ൧൪ാമത്തെ വയസ്സിൽ മത്ത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു ശെമ്മാശുപട്ടം കൈക്കൊണ്ടു്. മൂന്നു കൊല്ലം കഴിഞ്ഞശേഷം അതായതു ൧൦൨൭ാമാണ്ടു മെത്രാപ്പോലീത്താ ഇദ്ദേഹത്തേയും ഇദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരനേയും (മാർ തോമസ് അത്താനാസ്യോസ്) കൂടെ മദ്രാസിൽ പഠിക്കാൻ അയച്ചു. അക്കാലത്തു മദ്രാസിലേക്കു് തീവണ്ടിയില്ലായിരുന്നു. യാത്രക്കാർ ചക്കടാവണ്ടിയിൽ യാത്രചെയ്തു വന്നിരുന്നു. കള്ളന്മാരെയുള്ള ഭയം നിമിത്തം പത്തമ്പതു വണ്ടികൾ ഒരുമിച്ചല്ലാതെ വിടുകയില്ല. തീത്തൂസ് ശെമ്മാശും സഹോദരനും രണ്ടു മാസംകൊണ്ടു മദ്രാസിൽ ചെന്നുചേൎന്നു. അവിടുത്തെ ആൻഡേഴ്സൻ സ്കൂളിൽ അഥവാ ഇപ്പോഴത്തെ ക്രിസ്ത്യൻ കോളേജിൽ ചേൎന്നു രണ്ടു വത്സരം പഠിച്ചു. ബാല്യകാലത്തു താമസിച്ചിട്ടുള്ള മദ്രാസു പട്ടണത്തിന്റെ ഓരോ ഭാഗങ്ങളും നമ്മുടെ കഥാനായകനു് വാൎദ്ധക്യകാലത്തുപോ

ല്പം നല്ല നിശ്ചയമായിരുന്നു. രണ്ടു കൊല്ലം പഠിച്ചശേഷം പഠിച്ചുകൊണ്ടിരുന്ന സഹോദരന്മാർ ഇരുവൎക്കും സുഖമില്ലെന്നായി. തീത്തൂസ് ശെമ്മാശനു കണ്ണിനു് സുഖക്കേടു ആരംഭിച്ചു. ഇവൎക്കു ആ കാലത്തു ഒരു വലിയ അസൌകൎയ്യം ഉണ്ടായിരുന്നു. മദ്രാസ് മുതലായ കിഴക്കേ തീരങ്ങളിലെ വേനൽക്കാലം ഒരു തിരുവിതാംകൂറുകാരനു തീരെ സഹിക്കാവതല്ല. ഇക്കാലത്തു മദ്രാസിൽ പഠിക്കുന്ന നമ്മുടെ വിദ്യാൎത്ഥികൾ അവിടെ വേനൽ ഏററം കഠിനപ്പെടുന്ന ഇടവമാസത്തിൽ ഇടവപ്പാതി പൊടിപൊടിക്കുന്ന സ്വരാജ്യത്തു എത്തുകയും മദ്രാസിൽ വേനലിൻെറ ശക്തി കുറയുമ്പോൾ തിരിച്ചുപോകയും ചെയ്യുന്നതിനാൽ മദ്രാസിലെ വേനലിൻെറ കാഠിന്യം അവർ അനുഭവിക്കുന്നില്ല. എന്നാൽ മേല്പറഞ്ഞ ശെമ്മാശന്മാൎക്കു മദ്രാസിലെ അത്യുഗ്രമായ ചൂടിൽനിന്നു അഭയം പ്രാപിപ്പാൻ നിവൃത്തിയില്ലായിരുന്നതിനാൽ അവർ ആ ഉഷ്ണം ഏല്ക്കേണ്ടിയിരുന്നു. ഇങ്ങിനെ രണ്ടു വേനൽക്കാലം മദ്രാസിൽ കഴിച്ചപ്പോൾ സഹോദരന്മാർ ഇരുവൎക്കും സുഖമില്ലെന്നായി. അതുകൊണ്ടു ൧൦൬൫-ൽ അവർ തിരിച്ചു സ്വദേശത്തേക്കു മടങ്ങി. നമ്മുടെ കഥാനായകൻ പിന്നിട്ടു ൩ വത്സരം കൂടെ വിദ്യാഭ്യാസനത്തിനായി ചിലവിട്ടു.

അദ്ദേഹം ൧൦൬൮ മകരത്തിൽ തൻെറ ൨൫-ാമത്തെ വയസിൽ മാരാമണ്ണുപള്ളിയിൽ വച്ചു മാർ മത്ഥ്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നു കശീശാസ്ഥാനം സ്വീകരിച്ചു. അദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരൻ ൧൦൬൮ ഇടവം ൨൫-ാം നു- മാർ തോമ്മസ് അത്താനാസ്യോസ് എന്ന പേരോടു കൂടെ മേല്പട്ടസ്ഥാനത്തിലേക്കു അഭിഷേകം ചെയ്യപ്പെട്ടു. മല്പാനച്ചൻെറ മരണശേഷം അതേ ആത്മാവിൽ ജീവിക്കുന്ന ആളെന്നു് സൎവ്വസമ്മതം പ്രാപിച്ച ഒരു പട്ടക്കാരൻ അവിടെ ഉണ്ടായതു ഈ കഥാനായകനാണ്. സത്യദൈവഭക്തികൊണ്ടും ജന്മസിദ്ധമായ സത്സ്വഭാവംകൊണ്ടും അദ്ദേഹം എല്ലാവരുടെയും വാത്സല്യത്തിനും ബഹുമാനത്തിനും വിഷയമായി തീൎന്നു. ൧൦൭൦-ൽ ഒരു വലിയ ഉണൎവ്വ് നമ്മുടെ സുറിയാനിസഭയിൽ വ്യാപരിച്ച വൃത്താന്തം വായനക്കാൎക്കു അറിവുണ്ടായിരിക്കുമല്ലൊ. ചില ഉണൎവ്വ് പ്രസംഗികൾ മാരാമണ്ണു് പ്രസംഗങ്ങൾ നടത്തി. ഒരു രണ്ടു ദിവസത്തേക്കു വലിയ ഫലമൊന്നും ഉണ്ടായില്ല. രണ്ടാം ദിവസമൊ മൂന്നാം ദിവസമൊ ദത്തോസച്ചൻ ഒന്നിളകി. കണ്ണുനീരു് ധാരധാരയായി ഒഴുകുവാൻ തുടങ്ങി. യോഗം ആകപ്പാടെ ഇളകി. ദത്തോസച്ചൻ കരഞ്ഞെങ്കിൽ പിന്നെ കരയേണ്ടാത്തവനാരു് എന്നു ചിലർ പറയാതെയും ഇരുന്നില്ല. അന്നു മുതൽ തെത്തോസച്ചൻ ഒരു വലിയ ഉണൎവ്വ് പ്രസംഗിയായി തീൎന്നു. ചില ദിവസം അഞ്ചും ആറും പ്രസംഗങ്ങൾ വീതം പറക പതിവായിരുന്നു. നമ്മുടെ ഇപ്പോഴത്തെ വലിയച്ചന്മാരിൽ പലരും ഇപ്പോൾ യാക്കോബായ സഭയിൽ നില്ക്കുന്ന ചില അച്ചന്മാരും ആ ഉണൎവ്വിൽ പ്രധാനന്മാരായിരുന്നു. ഈ ഉണൎവ്വ് തിരുവിതാംകൂറിൻെറ മദ്ധ്യപ്രദേശങ്ങളിലാണ് പ്രധാനമായി വ്യാപരിച്ചതു്. ഇതു ആകപ്പാടെ ജനങ്ങളെ ഒന്നുണൎത്തി. വലുതായ മാററം മനുഷ്യരുടെ ജീവിതത്തിൽ ഉണ്ടായി. വേദാദ്ധ്യായനത്തിൽ മനുഷ്യർ ഉൽസുകന്മാരായി തീൎന്നു. ഈ ഉണൎവ്വിൻെറ സൽഫലങ്ങളെ നശിപ്പിപ്പാനായി ആറുവൎഷക്കാർ എന്നൊരു കൂട്ടരുണ്ടായി. അവരുടെ എഴുന്നെല്പു ഉണൎവ്വിൻെറ ശക്തിയെ കാലക്രമംകൊണ്ടു ഇല്ലായ്മ ചെയ്തു. മാർ മത്ഥ്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ ൧൦൮൯ കൎക്കടകത്തിൽ കാലം ചെയ്തു. ദത്തോസച്ചനു് കണ്ണുദീനം കൂടുതലായതുകൊണ്ടു മുമ്പിലത്തെ പോലെ യോഗം നടത്താനും പ്രസംഗിപ്പാനും നിവൃത്തിയില്ലെന്നായി. അതുകൊണ്ടു അദ്ദേഹം സ്വസ്ഥത എടുക്കേണ്ടതായി വന്നു.

മദ്രാസിൽ വച്ചു് ആരംഭിച്ച കണ്ണുദീനം അദ്ദേഹത്തിനു് മരണപൎയ്യന്തം ഏറെക്കുറെ ഉണ്ടായിരുന്നു. അതുകൊണ്ടു് അദ്ദേഹം നയനചികിത്സ അഭ്യസിച്ചു. തൻെറ ഉപയോഗത്തിനായിട്ടാണ് അഭ്യസിച്ചതെങ്കിലും അതു പഠിച്ചു കഴിഞ്ഞപ്പോൾ ഈ പഠിത്തത്തെ പരോപകാരാൎത്ഥം ഉപയോഗിക്കണമെന്നു് നിശ്ചയിച്ചു മരുന്നുകൾ ഉണ്ടാക്കി ചികിത്സ ആരംഭിച്ചു. പണം ധാരാളം ചിലവു ചെയ്തു മരുന്നുണ്ടാക്കി വച്ചു്

സൌജന്യമായിട്ട് ചികിത്സ കൊടുക്ക പതിവായിരുന്നു. ഇദ്ദേഹം ഒന്നാന്തരം ഒരു നയനചികിത്സകനെന്നു എല്ലാവർക്കും സമ്മതമായിരുന്നു. കണ്ണുദീനത്തോടു കൂടെ പ്രമേഹം മുതലായ രോഗങ്ങളും പിടിപെട്ടതുകൊണ്ട് സ്വസ്ഥവൃത്തിയെ തന്നെ അദ്ദേഹം അവലംബിച്ചു. ഇങ്ങിനെ രോഗിയായി തീർന്നതുകൊണ്ട് ആരോഗ്യരക്ഷക്കുള്ള പ്രമാണങ്ങളെ വളരെ ഭദ്രമായി—മററുള്ളവർക്ക് നേരമ്പോക്കു തോന്നത്തക്ക വിധത്തിൽ പോലും—ആചരിച്ചു വന്നു. തൻെറ വാസസ്ഥലത്തിനു വളരെ അടുത്തുള്ള മാരാമണ്ണു പള്ളിയിൽ സാധാരണ ശുശ്രൂഷ നടത്തുകയും രണ്ടു മാസത്തിൽ ഒരിക്കലൊ മററൊ മാരാമണ്ണുനിന്ന് ഏകദേശം രണ്ടു മൈൽ അകലമുള്ള കുറിയന്നൂർ പള്ളിയിൽ പോയി ശുശ്രൂഷ നടത്തുകയും പതിവായിരുന്നു. രണ്ടു മൈൽ അകലെ യാത്രചെയ്യുന്നതു അദ്ദേഹത്തിന് ഒരു ഭഗീരഥപ്രയത്നം ആയിരുന്നു. ആ യാത്രയ്ക്കായി വളരെ ഒരുക്കങ്ങൾ ചെയ്യേണ്ടിയിരുന്നു. യാതൊരു ആകുലവും കൂടാതെ വായനയിലും പ്രാർത്ഥനയിലും പരോപകാരപ്രവൃത്തിയിലും കഴിച്ച ഈ കാലങ്ങൾ അദ്ദേഹത്തിനു വളരെ സുഖകരമായിട്ടുള്ളതായിരുന്നു. രോഗപീഡിതനെങ്കിലും ശുശ്രൂഷയുടെയും സ്വസ്ഥതയുടെയും ഫലമായി അദ്ദേഹത്തിൻെറ ശരീരം അക്കാലത്തു ഒരു വിധം സ്ഥൂലിച്ചതായിരുന്നു.

൧൦൬൮ കർക്കടകം ൨൭ാം നു- മാർ തോമ്മസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ കാലം ചെയ്തു. കബറടക്കത്തിൻെറ ശേഷം വൈദികന്മാരുടെ ഒരു രഹസ്യാലോചനസംഘം കൂടി തെത്തോസച്ചനെ മേല്പട്ടസ്ഥാനത്തിന് തിരഞ്ഞെടുക്കണമെന്ന് തീരുമാനിച്ചു. യോഗത്തിൻെറ ഈ ആഗ്രഹത്തെ തെത്തോസച്ചനെ അറിയിച്ചത് കോറൂയൃരച്ചനാണ്. അതു കേട്ടയുടനെ അവിടുന്ന് കണ്ണുനീരൊഴുക്കിക്കൊണ്ട് അയ്യൊ എന്നെ അതിനു കൊള്ളുകയില്ല, ഇനിക്കു പ്രാപ്തിയില്ല, പോരാഞ്ഞിട്ട് ഞാൻ രോഗിയുമാണ്, എന്നിപ്രകാരമെല്ലാം മറുപടി പറഞ്ഞു. കോറൂയൃരച്ചൻ ചെറുകര പീലിപ്പോസ് മല്പാൻ മുതലായ അനേകർ ഓരോരുത്തരായും കൂട്ടമായും അദ്ദേഹത്തെ നിർബന്ധിക്കയും തടസ്സങ്ങൾക്കു വേണ്ട സമാധാനങ്ങൾ പറകയും ചെയ്തു. സമസ്താലോചനസംഘത്തിൽ വച്ച് ആരെങ്കിലും ഒരുത്തൻ എതിരു പറഞ്ഞെങ്കിൽ ഈ അപേക്ഷയെ നിഷേധിച്ചുകൊള്ളണം, എല്ലാവരും ഒരുപോലെ ഈ അഭിപ്രായത്തിൽ യോജിച്ചാൽ ഇതിനെ തള്ളരുത് എന്നിപ്രകാരം അയിരൂരെ മല്പാനച്ചൻ പറഞ്ഞപ്പോഴാണ് അവിടുത്തേക്ക് സമ്മതം വന്നതെന്ന് കേട്ടിട്ടുണ്ട്. ൧൦൬൯ കന്നി ൨൨—൨൩ തീയതികളിൽ നിരണത്തു പള്ളിയിൽ വച്ച് സമസ്താലോചന സംഘം കൂടി. അയിരൂർ ചെറുകര പീലിപ്പോസ് മല്പാൻ അഗ്രാസനാധിപത്യം വഹിച്ചു. തെത്തോസച്ചനെ തിരഞ്ഞെടുക്കണമെന്ന് യോഗം ഏകമായിട്ടു അഭിപ്രായപ്പെട്ടു. ഒടുവിൽ തെത്തോസച്ചൻെറ സമ്മതം അറിയണമെന്ന് അഗ്രാസനാധിപതി ആവശ്യപ്പെട്ടപ്പോൾ, അദ്ദേഹം എഴുന്നേററു അശ്രുകണങ്ങൾ പൊഴിച്ചുകൊണ്ടു തൻെറ സമ്മതത്തെ അറിയിച്ചു. ജനം ആകപ്പാടെ വളരെ കൃതാർത്ഥരായി.

൧൦൬൯ മകരം ൨ാം നു- റമ്പാനായിട്ടും ൰-ാം നു- മേല്പട്ടക്കാരനായിട്ടും കോട്ടയം ചെറിയപള്ളിയിൽ വെച്ച് അഭിഷേകം ചെയ്യണമെന്നു നിശ്ചയിച്ചു. വിവരത്തിനു വികാരിജനറാൾ അപ്പു തോമ്മാകത്തനാർ അവർകളുടെ സർക്കുലറും മലങ്കരസഭയുടെ സോദരിസഭയായ തൊഴിയൂർ ഇടവകയുടെ മേലദ്ധ്യക്ഷന്മാരുടെ കല്പനയും നമ്മുടെ എല്ലാ പള്ളികളിലും തക്കസമയത്തു എത്തിയിരുന്നു. തൊഴിയൂരെ ബാവാന്മാർ ഇതു നടത്തി തരാതിരിക്കത്തക്കവണ്ണം ആ തിരുമേനികളെ മറിക്കുന്നതിന് യാക്കോബായ മേലദ്ധ്യക്ഷൻ പഠിച്ചപണി പതിനെട്ടും നോക്കി. വാസ്തവത്തിൽ ഒന്നും ഫലിച്ചില്ലെങ്കിലും ഫലിച്ചു എന്നുള്ള ഭാവത്തിൽ ഇടവകപ്പത്രിക ചില വെടികൾ പൊട്ടിക്കാതിരുന്നില്ല. എന്നാൽ തൊഴിയൂർ ഇടവകയുടെ കാലം ചെയ്ത യോസഫ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും ഇപ്പോഴത്തെ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സും ൧൦൬൯ ധനു ൧൭ാം നു- ആഘോഷപൂർവം കോട്ടയം ചെറിയപള്ളിയിൽ എത്തി. യാക്കോബായ മേലദ്ധ്യക്ഷൻ ചെയ്ത ശ്രമങ്ങൾ

വിഫലമായി എന്നു് കോട്ടയത്തുള്ള യാക്കോബ്യർ കണ്ടല്ലോൾ അവർ ഒരു യോഗം കൂടി പ്രസ്തുതപള്ളിയിൽ ബലമായി പ്രവേശിച്ചു ലഹളയുണ്ടാക്കി സ്ഥാനാഭിഷേകം തടയണമെന്നു തീരുമാനിച്ചു. താഴത്തു ചാണ്ടപ്പിള്ള കത്തനാർ അവർകൾ ഇതറിഞ്ഞു് ഈ വിവരത്തിന്നു് ഒരു ഹർജി സ്ഥലത്തെ ഡിസ്ത്രിക്ടു മജിസ്ത്രേട്ടുകോർട്ടിൽ കൊടുത്തു. പ്രസ്തുതപള്ളി തങ്ങളുടെ കൈവശത്തിലല്ലെങ്കിലും കൈവശക്കാർ അവിടെ വച്ചു് ഈ കർമ്മം നടത്തുവാൻ അനുവദിക്കുന്നതു തങ്ങൾക്കു സങ്കടമാണെന്നു് കാണിച്ചു് യാക്കോബ്യരും ഒരു ഹർജി കൊടുത്തു. ഈ ഹർജികൾ കേട്ടു് തീരുമാനിക്കേണ്ട ഡിസ്ത്രിക്ടു മജിസ്ത്രേട്ടു യാക്കോബായ മേല്പട്ടക്കാരന്റെ ഒരു ഇഷ്ടനുമായിരുന്നു. യാക്കോബ്യക്കു പ്രവേശം ഇല്ലാത്തതും മാർത്തോമ്മാ സുറിയാനിക്കാരുടെ കൈവശത്തിലിരിക്കുന്നതുമായ ഒരു പള്ളിയിൽ വച്ചു് അവരുടെ ഒരു കർമ്മം നടത്തി കൂടാ എന്നു് വിധിക്കുന്നതു് സ്പഷ്ടമായ അതിക്രമം ആണെന്നുള്ള ബോധം കൊണ്ടും ഭയംകൊണ്ടും കർമ്മം നടത്തുന്നതിനു് നിശ്ചയിക്കപ്പെട്ടിരുന്ന ദിവസത്തിന്റെ തലേ ദിവസം അതായതു മകരം ൧ാം നു- ശനിയാഴ്ച വൈകിട്ടു് ൪ മണിക്കു ഡിസ്ത്രിക്ടു മജിസ്ത്രേട്ടു് കെയിസു നമുക്കനുകൂലമായി വിധിച്ചു. തെത്തോസച്ചൻ അന്നു രാത്രി ൧൦ മണിക്കു് ചെറിയപള്ളിയിൽ വന്നു ചേർന്നു. പിറേറ ദിവസം ഞായറാഴ്ച കാലത്തെ രണ്ടു താലൂക്കിലെ പോലീസുകാരോടു കൂടെ അസിസ്റ്റൻറു സൂപ്രണ്ടും രണ്ടാംക്ലാസു മജിസ്ത്രേട്ടും സമാധാനപരിപാലനത്തിനായി പള്ളിയിൽ എത്തിയിരുന്നു. അന്നു തെത്തോസച്ചൻ റമ്പാനായി അഭിഷേകം ചെയ്യപ്പെട്ടു. ഇങ്ങിനെ ഒരു അഭിഷേകം നടന്നെങ്കിലും പിന്നത്തേതു് നടത്താതിരിക്കത്തക്കവണ്ണം ലഹളയുണ്ടാക്കുന്നതിനു് യാക്കോബ്യർ ഭാവിച്ചിട്ടുള്ളതായി ഗവർമ്മെണ്ടിനു് ബോധപ്പെട്ടകയാൽ കൊല്ലം പോലീസ് സൂപ്രണ്ടു മിസ്റ്റർ ഫെർഗുസനേയും കോട്ടയം പോലീസു സൂപ്രണ്ടു് മിസ്റ്റർ പത്മനാഭപിള്ളയേയും അഞ്ചാറു താലൂക്കുകളിലെ ഇൻസ്പെക്ടറന്മാരെയും ഒട്ടു വളരെ പോലീസുസൈന്യത്തേയും പ്രിവൻറീവ് ശിപായിമാരെയും മജിസ്ത്രേട്ടിനേയും സമാധാനപാലനത്തിന്നായി പ്രത്യേകം നിയോഗിച്ചിരുന്നു. ൩ാം നു- വ്യാഴാഴ്ച രാവിലെ ഇവരെല്ലാം ചെറിയപള്ളിയിൽ എത്തി ലഹളക്കാരെ നോക്കി നില്പായി. ഒരുത്തനേയും കണ്ടില്ലെന്നു വിശേഷിച്ചു പറയേണ്ടല്ലോ. മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ. ററി. ഉണ്ടാക്കിയ "മാർത്തോമ്മാ സ്ഥാനാഭിഷേകം" എന്ന മണിപ്രവാളത്തിൽ ഈ സംഗതിയെ വിവരിക്കുന്ന ഒരു ശ്ലോകം ഇവിടെ ചേർക്കുന്നതു രസകരമായിരിക്കും.

"മുഷ്കൻ ഭാർഗ്ഗവഫർഗ്ഗസധ്വരരക്ഷാമുററത്തു ലാത്തുന്നതും
ധിക്കാരത്തോടു കോൺസ്റ്റബിൾഗണമഹൊ കാട്ടുന്ന തട്ടിപ്പതും
ഊക്കേറുന്നൊരു സൈന്യവർഗ്ഗമധികം വാളിട്ടു പാളിപ്പതും
നോക്കിക്കൊണ്ടവിടാരുവന്നു തുടരും വല്ലാതെ പോല്ലാപ്പിനായ്"

യാക്കോബ്യർ വിചാരിച്ച ഉപദ്രവങ്ങൾ ഒന്നും ദൈവകൃപകൊണ്ടു ഫലിച്ചില്ല. തൊഴിയൂർ ഇടവകയുടെ മേലദ്ധ്യക്ഷന്മാരായ തിരുമേനികൾ തീത്തൂസ് റമ്പാച്ചനെ മാർത്തോമ്മാ എന്ന സ്ഥാനപ്പേരോടു കൂടെ മെത്രാപ്പോലീത്താ ആയിട്ടു് അഭിഷേകം ചെയ്തു. ശുശ്രൂഷയെല്ലാം വളരെ ഭംഗിയായും ഭയഭക്തിജനകമായും കഴിഞ്ഞു. സ്ഥാനാഭിഷേകത്തിന്റെ ശേഷം മകരമാസം ൨൨ാം നു- മാർത്തോമ്മാ മെത്രാപ്പോലീത്താ അയച്ചിട്ടുള്ള ഒരു സക്കുലർ കല്പന തന്റെ ആശയത്തെ സ്പഷ്ടമായി വെളിപ്പെടുത്തുന്നതായിരുന്നു. അതിൽ നിന്നു് ചില അംശങ്ങൾ ഇവിടെ ഉദ്ധരിക്കാം.

"മശിഹായിൽ നമ്മുടെ വാത്സല്യമുള്ളവരെ, നമ്മുടെ കർത്താവിന്റെ അപ്പോസ്തോലനായ മാർ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന മലങ്കരസഭയുടെ മേല്പട്ടസ്ഥാനത്തിനു ക്രിസ്ത്വാബ്ദം ൧൮൭൬-നു കൊല്ലം ൧൦൫൨ കന്നി ൨൧-ം ൨൨-ം തിയതികളിൽ നിരണത്തു പള്ളിയിൽ വച്ചുണ്ടായ മഹായോഗത്തിൽ വച്ചു ബലഹീനനും

പാപിയുമായ നമ്മെ ടി ആലോചനസംഘം തെരിഞ്ഞെടുക്കയും ഏകാഭിപ്രായമായുണ്ടായ തെരിഞ്ഞെടുപ്പ മേലിന്നടുത്ത ഒരു വിളി എന്നു നാം എണ്ണി ആയതു സ്വീകരിക്കയും കഴിഞ്ഞ മകരം ൨ാം ൹- ൦ ൩-ാം ൹- ൦ ആയി കോട്ടയത്തു ചെറിയപള്ളിയിൽ വച്ചു ക്രമപ്രകാരം നമ്മെ സ്ഥാനാഭിഷേകം ചെയ്കയും മലങ്കരെ ശ്ലീഹായുടെ സിംഹാസനത്തിന്റെ സകല അധികാരവും നമ്മെ ഭരമേല്പിക്കയും നാം കയ്യേൽക്കയും ചെയ്തിരിക്കുന്നു.

മേല്പട്ടസ്ഥാനത്തിന്റെ ഉന്നതമേറിയ പദവികളെ ശരിയായി നടത്തിക്കുന്നതിനു സ്വശക്തിയാൽ ഒരുവനും കഴിവില്ലാതിരിക്കുന്നതും ഈ ഉന്നതാധികാരം നടത്തിക്കുന്നതിനു മേലിന്നടുത്ത കൃപകളും നമ്മുടെ പ്രധാനാചാൎയ്യനായ ദൈവപുത്രന്റെ ആത്മാവിന്നടുത്ത ആകർഷണങ്ങളും എത്രയും ആവശ്യമായിരിക്കുന്നതുമാകയാൽ തന്റെ നൽവരങ്ങൾക്കായിട്ടു നാം അപേക്ഷിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നു. നമ്മുടെ പ്രധാനാചാൎയ്യനായ തനിക്കു എന്നന്നേക്കും സ്തുതിയും സ്തോത്രവും ഉണ്ടായിരിക്കുമാറാകട്ടെ.

നമ്മുടെ കൎത്താവിൽ പ്രിയമുള്ളവരെ? നമ്മെ ഭരമേല്പിക്കയും നാം കയ്യേൽക്കയും ചെയ്തിരിക്കുന്ന വലിയ അധികാരത്തേയും ഭരണത്തേയും വഹിക്കുന്നതിനു ബലഹീനനും പാപിയുമായ നാം എത്രയും അശക്തനാകയാൽ നാം ഭരമേററിരിക്കുന്ന നമ്മുടെ കൎത്താവിന്റെ സഭയെ എങ്ങിനെ നടത്തിക്കുമെന്നു വച്ചു നാം ഭയപ്പെടുകയും ഞെട്ടുങ്ങുകയും കൂടെ ചെയ്യുന്നു. എങ്കിലും മിസ്രേന്റെ അടിമയിൽ പെട്ട തന്റെ ജനത്തെ വിടുവിക്കുന്നതിനും നടത്തിക്കുന്നതിനും വിക്കനാവുള്ള മോശയേയും തന്റെ ജനമായ ഇസ്രായേലിനെ ഭരിക്കുന്നതിനു ആട്ടിൻതൊഴുത്തിൽനിന്നു ഈശായുടെ പുത്രൻ ദാവീദിനേയും സുവിശേഷരാജ്യഭരണത്തിനു മീൻപിടുത്തക്കാരായ ശെമഓൻകീപ്പാ മുതൽപേരെയും തെരിഞ്ഞെടുത്തു അവൎക്കു വേണ്ട ബലവും ശക്തിയും കൊടുത്തു, തന്റെ വേലകളെ അതിശയിക്കത്തക്ക വിധത്തിൽ നടത്തിച്ചിരിക്കുന്ന ആടുകളുടെ നല്ല ഇടയനും പ്രധാനാചാൎയ്യനും യഹൂദയുടെ ഗോത്രത്തിന്റെ സിംഹവും പരമസീയോന്റെ മണവാളനും ആകുന്ന നമ്മുടെ മശിഹാതമ്പുരാനു ബലഹീനനായ നമ്മെക്കൊണ്ടു തനിക്കാവശ്യമുള്ള സകല ജോലികളേയും നടത്തിക്കുന്നതിനു സൎവ്വശക്തിയുണ്ടെന്നു നാം വിശ്വസിക്കയും തന്നിൽ നാം ശരണപ്പെടുകയും തന്റെ വാഗ്ദത്തപ്രകാരം നമ്മുടെ ചുമടു തന്റെ മേൽ നാം ചുമത്തുകയും ചെയ്യുന്നു.

തൽക്കാലം പരസ്യപ്പെടുത്തുന്ന ഈ കല്പനയുടെ ഉദ്ദേശം നമ്മുടെ അധികാരത്തിൻകീഴുള്ള സകല പട്ടക്കാരും വലിയവരും ചെറിയവരുമായ എപ്പേർപ്പെട്ട ജനങ്ങളും തങ്ങളുടെ ദിനംപ്രതിയുള്ള പ്രാൎത്ഥനകളിൽ നമുക്കു വേണ്ടി അപേക്ഷിക്കയും അതിനാൽ ദൈവത്തിന്റെ മേല്പട്ടക്കാൎക്കു വിഹിതമായിരിക്കുന്ന ബുദ്ധിശക്തി, ജ്ഞാനം, ധൈൎയ്യം, വിശ്വാസം, ക്ഷമ, ദയ, താഴ്മ സമാധാനം ഇത്യാദി ഗുണങ്ങൾകൊണ്ടു നാം അലംകൃതനായി ഭവിക്കയും ചെയ്യുമെന്നുള്ള വിശ്വാസത്തിന്മേലാകുന്നു.” തന്റെ കീഴിലുള്ള പട്ടക്കാർ പള്ളിക്കൈക്കാരന്മാർ ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാർ മുതലായി എല്ലാ വകുപ്പുകാൎക്കും പ്രത്യേകം പ്രത്യേകം ഗുണദോഷങ്ങൾ എഴുതിയശേഷം താഴെ വരുന്നപ്രകാരം അവസാനിപ്പിച്ചിരിക്കുന്നു.

“കൎത്താവിൽ നമ്മുടെ ആത്മീകമക്കളെ നിങ്ങളെല്ലാവരും ദൈവഭയത്തിലും സത്യത്തിലും തന്റെ രക്തംകൊണ്ടു നമ്മെ വീണ്ടെടുത്തിരിക്കുന്ന നമ്മുടെ കൎത്താവിനോടുള്ള സ്നേഹത്തിലും സമാധാനത്തിലും വളരുന്നു എന്നു നമ്മുടെ മേലദ്ധ്യക്ഷതയുടെ നാളുകളിൽ കേൾക്കുന്നതിനെക്കാൾ കവിഞ്ഞ സന്തോഷം നമുക്കു മററു യാതൊന്നും ഇല്ല. ഈ ഉത്തമകേൾവി നമ്മുടെ ഉള്ളത്തെ തണുപ്പിക്കയും പുതിയ ബലത്തെയും ധൈൎയ്യത്തെയും നമുക്കു തരികയും ചെയ്യും. ആടുകളുടെ പ്രധാന ഇടയനും തന്റെ ജീവനെ ബലിയായി നൽകിയവനുമായ ദൈവപുത്രൻ വെളിപ്പെടുന്ന വലിയ ദിവസത്തിൽ നാമും നമ്മുടെ പട്ടക്കാരും സമുദായം മുഴുവനും തന്റെ തിരുമുമ്പിൽ സ

ന്തോഷത്തോടെ നില്ക്കയും നിത്യഭാഗ്യത്തിൽ പ്രവേശിക്കയും ചെയ്യാനായി എൻെറ രക്ഷയുടെ ദൈവം നിങ്ങളുടെ ഹൃദയങ്ങളെ സകല സത്യംകൊണ്ടും ശുദ്ധീകരിക്കയും മശിഹാതമ്പുരാൻെറ സ്നേഹത്തെ നിങ്ങളുടെ ഉള്ളിൽ ജ്വലിപ്പിക്കയും മേലിന്നുള്ള സകല കൃപകളെകൊണ്ടും നിങ്ങളെ നിറക്കയും അലങ്കരിക്കയും ചെയ്യുമാറാകട്ടെ".

ദീർഘകാലമായി സ്വാസ്ഥവൃത്തിയെ അവലംബിച്ചിരുന്ന ഈ കഥാനായകൻ മലങ്കര മാർത്തോമ്മാ സുറിയാനിസഭയുടെ ഭാരം മുഴുവനും ദൈവകൃപകൊണ്ടു എത്രയും പ്രശംസനീയമാംവണ്ണം വഹിക്കയും നമ്മുടെ പള്ളികളിൽ മിക്കതിലും സഞ്ചരിക്കയും തൻെറ വിലയേറിയ പ്രസംഗങ്ങളാലും ഗുണദോഷങ്ങളാലും ജനങ്ങളെ ദൈവത്തിങ്കലേക്കു ആകർഷിക്കയും ആത്മീയജീവനിൽ സ്ഥിരപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു. ഇദ്ദേഹത്തിൻെറ ഭരണകാലത്തു സഭയ്ക്കുണ്ടായിട്ടുള്ള ആശ്ചര്യാവഹമായ അഭ്യുന്നതിയെ സംബന്ധിച്ച് വേറൊരു പ്രസംഗം എഴുതാൻ വിചാരിച്ചിരിക്കുന്നതുകൊണ്ടു അതു സംബന്ധിച്ച് ഒന്നും ഇവിടെ പറയണമെന്ന് വിചാരിക്കുന്നില്ല. ഈ ബാവായുടെ ഭരണകാലത്തു സഭയ്ക്കു നേരിട്ടിട്ടുള്ള വിവിധങ്ങളും വിഷമതരങ്ങളുമായ ദുർഘടങ്ങളെ ജയിപ്പാൻ അവിടുത്തേക്ക് മേലിൽനിന്നുള്ള ജ്ഞാനവും കൃപയും ധാരാളമായി നൽകപ്പെട്ടുഎന്നുള്ളതു നാം കണ്ടു ബോധപ്പെട്ടിട്ടുള്ളതാണ്. സഭയിൽ യാഥാസ്ഥികന്മാരും ഉല്പതിഷ്ണുക്കളും തമ്മിൽ ഇടക്കാലത്തുണ്ടായ വലിയ പിടിയിൽ * ഈ തിരുമേനി പ്രദർശിപ്പിച്ചിട്ടുള്ള ജ്ഞാനം കേവലം അമാനുഷികമായിട്ടുള്ളതാണെന്നുള്ളതിനു സന്ദേഹമില്ല. അതിൽ എന്തെങ്കിലും ധൃതഗതിയായി പ്രവൎത്തിച്ചുപോയിരുന്നെങ്കിൽ സമുദായം ആകപ്പാടെ തകൎന്നുപോയേനെ. സമുദായസംബന്ധമായ കാൎയ്യങ്ങളിലാകട്ടെ കേവലം ഇടവകയോഗങ്ങൾ സംബന്ധിച്ച കാൎയ്യങ്ങളിലാകട്ടെ ഉണ്ടായിട്ടുള്ള തൎക്കങ്ങളിലൊക്കയും തിരുമനസ്സുകൊണ്ടു നിഷ്പക്ഷമാനസനായിട്ടാണ് വൎത്തിച്ചിട്ടുള്ളതെന്നുള്ള കാൎയ്യത്തിൽ യാതൊരുത്തനും സംശയിക്കപോലും ചെയ്തിട്ടില്ല. തിരുമനസ്സിലേക്ക് സങ്കടം വരുത്തുക എന്നതു ആൎക്കും സഹിക്കാവതല്ലായിരുന്നതിനാൽ ഓരോരുത്തനും തനിക്കു എന്തെല്ലാം അസ്വാസ്ഥ്യങ്ങൾ സഭാസംബന്ധമായ ഓരോ കാൎയ്യങ്ങളിൽ നേരിട്ടെന്നു വച്ചാലും അടക്കത്തോടു കൂടെ നില്ക്കുന്നതിന് കഴിവുണ്ടായിരുന്നു. സ്വപ്രജകളുടേയും ഇതരജാതിമതസ്ഥരുടെയും ഇടയിൽ ഇത്ര സൎവ്വസമ്മതനായ ഒരു മേല്പട്ടക്കാരൻ മലങ്കരെ വേറെ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. തിരുമേനിയെ ഒരിക്കലെങ്കിലും കണ്ടിട്ടുള്ളവൎക്കെല്ലാം അവിടുത്തെ അഗാധമായ ആത്മീയത്വത്തേയും നിഷ്കളങ്കമായ ദൈവഭക്തിയേയും അഭിലക്ഷണീയമായ ഹൃദയനൈൎമ്മല്യത്തേയും പൂജാൎഹമായ പരമാൎത്ഥബുദ്ധിയേയും പററി ദൃഢമായി ബോധപ്പെട്ടിട്ടുണ്ട്. സ്ഥാനാരോഹണശേഷം മഹാരാജാവു് തിരുമനസ്സിലെ മുഖം കാണിക്കുന്നതിലേക്കായി തിരുവനന്തപുരത്തേക്ക് എഴുന്നെള്ളി. ഇദ്ദേഹത്തെ കണ്ടശേഷം മഹാരാജാവു തിരുമനസ്സുകൊണ്ടു അന്നത്തെ സൎവ്വാധികാൎയ്യക്കാരോടു സംസാരിച്ചപ്പോൾ ഇദ്ദേഹത്തെ വളരെ സ്തുതിക്കയുണ്ടായി. അദ്ദേഹത്തിൻെറ മുഖത്തു സൌമ്യത വിളങ്ങുന്നു എന്നാണ് തമ്പുരാൻ കല്പിച്ചതു്. മഹാരാജാവു തിരുമനസ്സുകൊണ്ട് ഇദ്ദേഹത്തോടു എപ്പോഴും വളരെ സ്നേഹബഹുമാനങ്ങളെ പ്രദർശിപ്പിച്ചിട്ടുണ്ട്. ഇദ്ദേഹത്തിനും പിൻഗാമികൾക്കും തിരുവനന്തപുരത്തു എത്തി താമസിക്കുമ്പോൾ സൎക്കാരുവക രണ്ടു കുതിരകെട്ടിയ വണ്ടി തമ്പുരാൻ കല്പിച്ചുകൊടുത്തു. ഇതു സുറിയാനിക്കാരായ മേല്പട്ടക്കാൎക്കു അതേവരെ കൊടുക്കപ്പെട്ടിട്ടില്ലാത്തതും പിന്നീടു വേറൊരാൾ ചോദിച്ചിട്ടു കൊടുക്കപ്പെടാഞ്ഞതുമായ ഒരു ബഹുമതിയാണ്. തിരുമേനിക്കു നേരിട്ട ആലസ്യത്തിൽ നിന്നു് ആശ്വാസം ലഭിച്ചിരിക്കുന്നു എന്നറിഞ്ഞപ്പോൾ അതിനെ പററിയുള്ള അനുമോദനത്തേയും പൂൎണ്ണ

*മാർത്തോമ്മാസഭയിലെ ഈ രണ്ടു ഭാഗക്കാരും ഉപദേശവിഷയങ്ങളിൽ യോജിച്ചിരുന്നു എങ്കിലും രണ്ടു ഭാഗക്കാരും സമ്മതിക്കുന്ന ഉപദേശങ്ങൾക്കു എതിരായിട്ടു പള്ളിക്രമങ്ങളിൽ ചില വാചകങ്ങളുണ്ടെന്നും ഇല്ലെന്നുമായിരുന്നു തൎക്കം.

സൌഖ്യത്തിന്നായുള്ള ആകാംക്ഷയേയും കാണിച്ച് മഹാരാജാവു തിരുമനസ്സു തൃക്കൈകൊണ്ടു തന്നെ ഒരു തിരുവെഴുത്തു എഴുതി കൊച്ചുമെത്രാപ്പോലീത്താതിരുമനസ്സിലേക്കു അയച്ചിരുന്നു. ഈ സംഗതി നിങ്ങളെ അറിയിക്കാൻ മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചിരിക്കുന്നു എന്നു് സർവാധികാര്യക്കാർ എഴുതുന്നതല്ലാതെ മഹാരാജാവു് തിരുമനസ്സുകൊണ്ടു നേരിട്ടു് എഴുതുകയെന്നതു് അശേഷം ദുർല്ലഭമാണു്. ഈ എഴുത്തു തൃക്കൈകൊണ്ടു തന്നെ എഴുതിയതിനാൽ പൊന്നുതമ്പുരാൻ തിരുമനസ്സിലേക്കു് ഇദ്ദേഹത്തെപ്പററിയുള്ള മതിപ്പു എത്രമാത്രമുണ്ടെന്നു് പ്രത്യക്ഷപ്പെടുന്നു. ഇദ്ദേഹം സ്ഥാനാരോഹണശേഷം ആദ്യം തിരുവനന്തപുരത്തു ചെന്നപ്പോൾ ബ്രിട്ടീഷ് റസിഡണ്ടായിരുന്നതു മിസ്റ്റർ തോംസൻ ആയിരുന്നു. ആദ്യത്തെ കാഴ്ചകൊണ്ടു തന്നെ മിസ്റ്റർ തോംസനു് ഇദ്ദേഹത്തെപ്പററി വലിയ ഭക്തിയായി. അതുപോലെ തന്നെ തിരുവല്ലാ സിറിയൻക്രിസ്ത്യൻസിമ്മനാരി ഗൃഹപ്രവേശസമയത്തു കണ്ടു പരിചയപ്പെട്ട ഇപ്പോഴത്തെ റസിഡണ്ടു സായ്പിനു് ഇദ്ദേഹത്തോടുണ്ടായ ബഹുമാനം വളരെ ആയിരുന്നു. റസിഡെണ്ടുസായ്പു പലപ്പോഴും ഇദ്ദേഹത്തിന്റെ ഗുണാതിശയങ്ങളെ പ്രശംസിച്ചിട്ടുണ്ടു്. കൊച്ചിയിലെ ചീഫ് കോർട്ടു ജഡ്ജിയായ മിസ്റ്റർ ധ്വാരസ്വാമി അയ്യങ്കാർ ഒരിക്കൽ പറഞ്ഞതു് വളരെ വിശേഷം. മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ പരിശുദ്ധതയേയും ആത്മീയത്വത്തേയും സംബന്ധിച്ചു് പലർ എന്നോടു പറഞ്ഞിട്ടുണ്ടു്. എന്നാൽ ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ വാസ്തവത്തിൽ ഉള്ളതിന്റെ ഒരംശംപോലും എന്നോടു ആളുകൾ പറഞ്ഞിട്ടില്ല എന്നു എനിക്കു തോന്നി എന്നിപ്രകാരമാണു് മിസ്റ്റർ ധ്വാരസ്വാമി അയ്യങ്കാർ പറഞ്ഞതു്. വൈ. എം. സി. എ. സിക്രട്ടറിയായ മിസ്റ്റർ വി. എസ്. അസറായാ ബി. എ. തിരുവല്ലാ വന്നിരുന്ന സമയത്തു സുറിയാനി മേലദ്ധ്യക്ഷന്മാരെ കാണുന്നതിനു് വളരെ ചടങ്ങുകൾ ഉണ്ട[illegible]ക്കാം എന്നുള്ള വിചാരംകൊണ്ടു ഇദ്ദേഹത്തെ കാണേണ്ടാ എന്നു വിചാരിച്ചിരുന്നെങ്കിലും പിന്നീടു പോയി കണ്ടു. കണ്ടുംവച്ചു ഇറങ്ങിവരുമ്പോൾ അദ്ദേഹത്തിന്റെ ആശ്ചര്യവും കൃതാർത്ഥതയും വളരെയായിരുന്നു. കഷ്ടം! ഞാൻ ഇദ്ദേഹത്തെ കാണാതെ പോയെങ്കിൽ എന്തൊരു നഷ്ടമായിരുന്നു എന്നു് വീണ്ടും വീണ്ടും മിസ്റ്റർ അസറായാ പറകയുണ്ടായി. ദൂരദേശികളായവരുടെ അഭിപ്രായം ഇങ്ങിനെയിരിക്കുന്നു. ഈ അടുത്ത സ്ഥലങ്ങളിൽ സ്ഥിരതാമസം ചെയ്യുന്നവരായ മഹാന്മാർ ഇദ്ദേഹത്തെപ്പററി പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾ വിവരിപ്പാൻ സ്ഥലം പോരാ. കാലംചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു അത്യന്തം ബഹുമാനം ഉള്ള രണ്ടു മൂന്നാളുകളുടെ പേരു പറഞ്ഞ കൂട്ടത്തിൽ ഒന്നു് ഇദ്ദേഹമായിരുന്നു എന്നു കേട്ടിട്ടുണ്ടു്. തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻ ബിഷോപ്പ് തിരുമനസ്സിലേക്കു് ഇദ്ദേഹത്തെപ്പററിയുണ്ടായിരുന്ന അഭിപ്രായം കബറടക്കസമയത്തു അദ്ദേഹം പറഞ്ഞ പ്രസംഗത്തിൽ നല്ലപോലെ വെളിപ്പെടുത്തിയിട്ടുണ്ടു്.

തിരുമേനിയുടെ ജീവചരിത്രത്തിലെ ഒന്നു രണ്ടു സംഗതികൾ കൂടെ പറഞ്ഞിട്ടു ഇതു അവസാനിപ്പിക്കണമെന്നു വിചാരിക്കുന്നു. അവിടുത്തെ സത്യസന്ധതയെപ്പററി ഒരു പ്രധാനപ്പെട്ട വക്കീൽ ഒരിക്കൽ പറഞ്ഞതു ഞങ്ങൾ ഓർക്കുന്നു. ഒരു പള്ളിക്കേസിൽ തിരുമേനിയെ വിസ്തരിക്കേണ്ടിയിരുന്നു. നമ്മുടെ ഭാഗം വക്കാലത്തു പിടിച്ചിരുന്ന മേല്പറഞ്ഞ വക്കീൽ സ്ഥലത്തെത്തിയപ്പോൾ മൊഴികൊടുക്കേണ്ടതെങ്ങിനെയാണെന്നു് തിരുമനസ്സിലെ അടുക്കൽ പറയണം എന്നു ചിലർ ആവശ്യപ്പെട്ടു. വക്കീൽ അതനുസരിച്ചു് തിരുമേനിയുടെ അടുക്കൽ ചെന്നു. അവിടുത്തെ മുഖത്തു നോക്കിയപ്പോൾ വക്കീലിനു ഭയമായി. കള്ളം പറയണമെന്നു് ഇദ്ദേഹത്തോടു ഞാൻ പറയാമൊ! എനിക്കു നിവൃത്തിയില്ല എന്നു വിചാരിച്ചുകൊണ്ടു വക്കീൽ അവിടെ നിന്നു. അല്പം കഴിഞ്ഞപ്പോൾ വേറൊരാൾ വന്നു് "മൊഴി കൊടുക്കേണ്ടതെങ്ങിനെയാണെന്നു തിരുമനസ്സറിയിക്കാനാ" വക്കീൽ വന്നതു എന്നു് പറഞ്ഞു. "മൊഴി കൊടുക്കുന്ന കാര്യം എന്താ വക്കീൽ പറയുന്നതു്? ചോദ്യം ചോദിക്കുമ്പോൾ എനിക്കറിയാവുന്നതു ഞാൻ പറഞ്ഞേക്കാം. അതിനെന്താണു് ആലോചിപ്പാനുള്ളതു്?"

എന്നു തിരുമനസ്സുകൊണ്ടു കല്പിച്ചപ്പോൾ പറഞ്ഞയാൾ ലജ്ജിക്കയും മൌനം ദീക്ഷിച്ച വക്കീൽ താൻ അബദ്ധത്തിൽ ചാടാഞ്ഞതു മിടുക്കായി പോയി എന്നു വച്ചു സന്തോഷിക്കയും ചെയ്തു. തനിക്കന്നു മുതൽ ഇദ്ദേഹത്തെ പൂൎവ്വാധികം ഭയമായി തീൎന്നു എന്നു ആ വക്കീൽ പറകയുണ്ടായി. തിരുവല്ലാമുൻസിഫ് മിസ്റ്റർ പത്മനാഭപിള്ള ബി. എ. ബി. എൽ. ആലപ്പുഴ വക്കീലായിരിക്കുമ്പോൾ ഒരു പള്ളിക്കേസിൽ ഇദ്ദേഹത്തെ വിസ്തരിക്കാൻ കമ്മീഷനായിട്ടു് അയക്കപ്പെട്ടു എന്നും വിസ്താരം കഴിഞ്ഞപ്പോൾ ഇദ്ദേഹം ഒരു വലിയ സാത്വികനാണെന്നു് തനിക്കു ബോധപ്പെട്ടു എന്നും അദ്ദേഹം പ്രസ്താവിക്കയുണ്ടായി. മനുഷ്യരുടെ ഭക്തി ഒക്കെയും മങ്ങുന്നതു അവൎക്കു കാൎയ്യമുള്ള കെയിസുകൾ വരുമ്പോഴാണു്. എന്നാൽ ഈ ദിവ്യപുരുഷന്റെ കാൎയ്യം നേരെ മറിച്ചായിരുന്നു.

തിരുവല്ലാസിമ്മനാരിയിൽ നമ്മുടെ കഥാനായകൻ ഉറങ്ങിക്കിടക്കുമ്പോൾ ആ കിടക്കമുറിയ്ക്കു ചിലർ തീ കൊളുത്തിയതും ദൈവം ആശ്ചൎയ്യകരമാംവണ്ണം കാവൽ ചെയ്തതുമായ വൃത്താന്തം എല്ലാവൎക്കും അറിവുള്ളതാണല്ലോ. ഒരു തീപ്പൊരി എങ്കിലും വീണു് അസാരം പൊള്ളുകയോ ഉറക്കത്തിൽ നിന്നുണൎന്നു ധൃതിയായി വെളിയിൽ ചാടാൻ ശ്രമിക്കുമ്പോൾ വല്ലതിന്മേലും തട്ടി ദേഹം മുറികയോ ചെയ്തിരുന്നെങ്കിൽ പ്രമേഹരോഗത്താൽ കഠിനമായി ബാധിച്ചിരുന്ന ദേഹസ്ഥിതിക്കു് രക്ഷപെടുന്ന കാൎയ്യം അസാദ്ധ്യമായിരുന്നേനെ. തീ കെടുത്തി കഴിഞ്ഞശേഷം എല്ലാവരും കൂടെ സിമ്മനാരിമുറ്റത്തു നിന്നുകൊണ്ടു ഒരു പ്രാൎത്ഥന കഴിച്ചു. തിരുമനസ്സുകൊണ്ടാണു് പ്രാൎത്ഥിച്ചതു്. ആ പ്രാൎത്ഥനയിൽ ഞങ്ങളുടെ പാപങ്ങളും അതിക്രമങ്ങളും നിന്റെ അളവില്ലാത്ത കരുണയും ദിവ്യവിചാരണകളും എന്നീ ശബ്ദമായിരുന്നു ആദ്യാവസാനം ധ്വനിച്ചതു്. തീ വച്ചവരെയോ വയ്പിച്ചവരെയോ കുറിച്ചു അസഹ്യമായ ഒരു വാക്കുപോലും ആ പ്രാൎത്ഥനയിൽ വന്നില്ല. ഇതു ദൈവം കേൾക്കുന്ന പ്രാൎത്ഥനയാണെന്നു അവിടെ ഉണ്ടായിരുന്ന യാക്കോബ്യരിൽ ചിലർ പറകയുണ്ടായി. പോലീസുകാർ അന്വേഷണം ചെയ്തു പുള്ളികളെ പിടിച്ചു. അവർ കുറ്റസമ്മതവും കൊടുത്തു. അവരെ പോലീസുകാർ സിമ്മനാരി മുറ്റത്തു കൂടെ കൊണ്ടുപോകുമ്പോൾ തിരുമനസ്സുകൊണ്ടു മേൽത്തട്ടിൽനിന്നു നോക്കിക്കൊണ്ടു് "എടാ അവരിന്നു വല്ലതും കഴിച്ചോ?" എന്നു എത്രയും സഹതാപസ്വരത്തിൽ ചോദിച്ചതു് അപ്പോൾ അടുക്കലുണ്ടായിരുന്ന ഞങ്ങൾ ഒരിക്കലും മറക്കയില്ല.

ഇനിയും വളരെ പറവാനുണ്ടെങ്കിലും വിസ്തരഭയത്താൽ ഇവിടെ ഉപസംഹരിക്കുന്നു. അവിടുത്തെ അനന്തരഗാമിയായ തിരുമേനിയുടെ മേൽ ദൈവം തന്റെ ആശീൎവ്വാദങ്ങളെ വൎഷിപ്പിക്കുന്നതിനു് കൃപാസനത്തിൻമുമ്പാകെ പ്രാൎത്ഥിച്ചുകൊണ്ടും എല്ലാവരുടേയും പ്രാൎത്ഥനയെ അപേക്ഷിച്ചുകൊണ്ടും തൽക്കാലം വിരമിക്കുന്നു.

ഈ ഉപന്യാസത്തിൽ രണ്ടു മൂന്നു പിശകുകൾ വന്നിട്ടുണ്ടു്. ൧൨ാം പുറത്തു് ശെമ്മാശന്മാർ എന്നു പറഞ്ഞിരിക്കുന്നതു് ശരിയല്ല. നമ്മുടെ കഥാനായകൻ ശെമ്മാശനും അവിടുത്തെ കൂടെ പഠിച്ചിരുന്ന ജ്യേഷ്ഠസഹോദരൻ കശ്ശീശായും ആയിരുന്നു. ൧൦ാം പുറത്തു പ്രമേഹം മുതലായ രോഗങ്ങൾ പിടിപെട്ടു എന്നു പറയുന്നതും ശരിയല്ല. പ്രമേഹം ബാധിച്ചതു സ്ഥാനാരോഹണശേഷമാണു്. പ്രസ്തുതകാലത്തു അവിടുത്തെ കൂടക്കൂടെ ബാധിച്ചുകൊണ്ടിരുന്നതു് വയറ്റിളക്കമായിരുന്നു. ആ പുറത്തു തന്നെ കബറടക്കത്തിന്റെ ശേഷം പട്ടക്കാരുടെ രഹസ്യാലോചനസംഘം കൂടി എന്നു പറഞ്ഞിട്ടുള്ളതിൽ കബറടക്കത്തിന്റെ ശേഷം എന്നുള്ളതു് പിശകാണു്. മെത്രാപ്പോലീത്താ മരണത്തോടടുത്തിരിക്കുന്നു എന്നു ബോധപ്പെട്ടപ്പോൾ ആണു് ഈ ആലോചനസംഘം കൂടിയതു്.

---

## മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ അവർകളുടെ ദേഹവിയോഗവും കബറടക്കവും

മെയിൻ സെൻററൽ റോഡിനു കിഴക്കുവശമായി തിരുവല്ലായിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന സിറിയൻ ക്രിസ്ത്യൻ സിമ്മനാരിക്കെട്ടിടത്തിൽ തുലാം ന. ൧ാംനു- രാത്രി മുഴുവനും ദീപാവലികൾ ശോഭിച്ചുകൊണ്ടിരിക്കുന്നു. ആ എടുപ്പിൻെറ വടക്കുവശത്ത മുറിയുടെ സമീപത്തുള്ള അകത്തു ഒരു പര്യങ്കത്തിനു ചുററും ഒട്ടുവളരെ പട്ടക്കാരും മററു ജനങ്ങളും ഏകാഗ്രതയോടെ ആദരപൂർവ്വം ആ പര്യങ്കത്തിലേക്കുതന്നെ നോക്കിക്കൊണ്ടു ചിന്താകുലരായി നില്ക്കുന്നു. ദീർഘകാലംരോഗപീഡിതനാകയാൽ കൃശഗാത്രനായി ചുററും നില്ക്കുന്ന ജനങ്ങളുടെ ബഹുമാനാദരങ്ങളെ സദയം ആകർഷിച്ചുകൊണ്ടെങ്കിലും ഇഹലോകവാസം മതിയാക്കാമെന്നുറച്ച അതിലേക്കുള്ള ചിഹ്നങ്ങളെ പ്രദർശിപ്പിച്ചുകൊണ്ടു മാർത്തോമ്മാസുറിയാനി സമുദായത്തിൻെറ വന്ദ്യനായ മെല്പട്ടക്കാരൻ ആ പര്യങ്കത്തിൽ കിടക്കുന്നു. സമീപം വലത്തുഭാഗത്തായി അദ്ദേഹം ഇഹലോകവാസം പരിത്യജിക്കുന്നതു മൂലമുള്ള അനിവാച്യമായ സങ്കടത്തിലും തൻെറ മേൽ ഇതുകൊണ്ടു വന്നുകൂടുന്ന പരവശനിർവ്വഹണീയമായ ഭാരത്തെ വിചാരിച്ചു ചിന്താമഗ്നനായി ആ പുണ്യാത്മാവിൻെറ ഹസ്തങ്ങളെ തടവിയും ചുംബനം ചെയ്തും ആശ്ലേഷിച്ചും ഒരു കസേരയിൽ ആസനസ്ഥനായി ആ പര്യങ്കത്തിൽ ചാരി ആനതവക്ത്രനായി അശ്രുധാരകളോടു കൂടി നി. വ. ദി. ശ്രീ. കൊച്ചുമെത്രാപ്പോലീത്താ അവർകൾ അക്ഷികൾക്കു ലക്ഷീഭവിക്കുന്നു. ദീർഘകാലം സമുദായസ്നേഹാതിരേകം നിമിത്തം ചെയ്തിട്ടുള്ള പ്രയത്നങ്ങളാൽ ക്ഷീണഗാത്രനെങ്കിലും ഗംഭീരാശയനും നിസ്സീമമായ ബുദ്ധിവൈഭവത്തോടു കൂടിയവനുമായ വികാരിജനറാൾ ബഹുമാനപ്പെട്ട കോവൂർ അയ്പ് തോമ്മാക്കത്തനാർ അവർകൾ ശ്വാസഗതികളെ സൂക്ഷിച്ചുകൊണ്ടു തൻെറ സമവയസ്കനും തൻെറ ഭക്തിക്കു ആസ്പദനും ആയ തൻെറ വന്ദ്യപിതാവു തന്നെ ഏകനാക്കി വിട്ടുപോകുന്നല്ലൊ എന്നുള്ള വ്യസനത്തോടു കൂടി നിൽക്കുന്നു. അതിനു സമീപത്തായി മെത്രാപ്പോലീത്താ അവർകളുടെ ജ്യേഷ്ഠസഹോദരരിരുവരും പുത്രമിത്രപൌത്രാദികളോടു കൂടി വ്യസനാബ്ധിയിൽ മുഴുകി അസ്വരായി നിൽക്കുന്നു. തൻെറ ആ വശ്യവചസ്സുകൊണ്ടും വിശാലബുദ്ധിത്വംകൊണ്ടും സ്നേഹസന്തോഷാദി സൽഗുണങ്ങളെകൊണ്ടും സമുദായാംഗങ്ങളുടെയെന്നല്ല പരിചിതന്മാരായ സകലരുടെയും സ്നേഹാദരങ്ങളെ സമ്പാദിച്ചിട്ടുള്ള സുവിശേഷസംഘസെക്രട്ടറി മാന്യ ദിവ്യശ്രീ. അയിരൂർ പീലിപ്പോസ് കശീശാ അവർകൾ വേറൊരു ഭാഗത്തു അധോമുഖനായി അങ്ങിനെ നിൽക്കുന്നുണ്ടു. സമയവും പ്രഭാതമായി.

ഉദിച്ചുയരുന്ന ബാലാർക്കൻെറ കിരണങ്ങൾകൊണ്ടു ഉജ്ജ്വലിച്ചുകൊണ്ടിരുന്ന ദീപാവലികൾ മങ്ങി. വികാരിജനറാൾ അവർകളെ തുടന്നു അനേകം പട്ടക്കാർ പാടിക്കൊണ്ടിരുന്ന സുറിയാനിഗീതങ്ങളുടെ ശബ്ദം മുഴങ്ങുന്നു. തുലാം ൨ാം നു- ബുധനാഴ്ച നേരം വെളുത്തു മണി ആറര അടിച്ചു. അപ്പോൾ നമ്മുടെ കഥാപുരുഷൻ തൻെറ തല ഒരു ഭാഗത്തേക്കു ഒന്നു തിരിച്ചു എന്നു കാണികൾക്കു തോന്നി. അതോടുകൂടി *ആ വന്ദ്യപുരോഹിതൻെറ ജീവാത്മാവു് ശരീരത്തിൽ നിന്നു വേർപെട്ടു ദേഹദേഹികൾ തമ്മിൽ പിരിഞ്ഞു. "അയ്യോ ഒരു ശ്വാസമെങ്കിലും ഉണ്ടായിരുന്നതു പോയൊ" എന്നുള്ള ആർത്തനാദത്തോടു കൂടി സമീപത്തു നിന്നവരെല്ലാം അന്ധരായി. ആ പരിശുദ്ധമായ അവശിഷ്ടങ്ങളിന്മേൽ സൂക്ഷിച്ചു നോക്കി. അവരുടെ മുഖഭാവം മാറി. കണ്ണുകളിൽ നിന്നും അശ്രുക്കൾ ധാരധാരയായി ഒഴുകി, തങ്ങളുടെ ജീവിതസർവ്വസ്വമായി കരുതിയിരുന്ന ആ തിരുമനസ്സിലെ വിയോഗത്താൽ പെട്ടെന്നു ഹൃദയം തകന്നു അറിയാതെ വാവിട്ടു കരഞ്ഞുപോയി. അപാരമായ ദുഃഖത്താൽ സന്തപ്തനെങ്കിലും ഇവയ്ക്കു അനുവദിച്ചുകൊടുക്കുന്നതു അത്ര നന്നല്ലെന്നു കരുതി അവയെ ഇല്ലാതാക്കുന്നതിനു വികാരി ജനറാൾ അവർകൾ പ്രയത്നിച്ചു. സിമ്മനാരി

---

*അതിൻെറ ശേഷം അഞ്ചുമിനിട്ടു കഴിഞ്ഞിട്ടാണു് വിയോഗം ഉണ്ടായതു്.

പള്ളി തന്റെ വന്ദ്യനായ പുരോഹിതന്റെ ദേഹവിയോഗത്തെ വിളിച്ചറിയിക്കുന്ന ദീനസ്വരം പുറപ്പെടുവിക്കുന്നോ എന്നു ശ്രോതാക്കൾക്കു തോന്നുമാറു മാർത്തോമ്മാസമുദായസ്നേഹികളും മെത്രാപ്പോലീത്താ അവർകളോടുള്ള സ്നേഹബഹുമാനാദികളാൽ അദ്ദേഹത്തെ മനസ്സിൽ ധ്യാനിച്ചിരിക്കുന്നവരുമായ ആളുകൾക്കു കർണ്ണകഠോരമല്ല ഹൃദയശല്യമായ മണിനാദത്തെക്കൊണ്ടു വായുമണ്ഡലം മുഴക്കിത്തുടങ്ങി. തന്റെ ഉള്ളിൽ അമോഘമായ സമ്പത്തായി സൂക്ഷിച്ചിരുന്ന ആ നിധി ഒരു നിമിഷംകൊണ്ടു നഷ്ടപ്പെട്ടുപോയതിനാൽ ഹൃദയം തകർന്നു വാവിട്ടു നിലവിളിക്കുന്നതുപോലെ സിമ്മനാരിയും തന്റെ മണിനാദത്തെ മുഴക്കി. ഉറക്കത്തിൽനിന്നു ഉണർന്നവരും മറ്റുമായി ഈ മണിനാദം കേട്ടവർ പലരും വിദ്യുൽശക്തി പിടിപെട്ടവരെപ്പോലെ സന്തപ്തരായി നിന്നുപോയി. ചിലർ വ്യസനാക്രാന്തന്മാരായി ഭ്രാന്തന്മാരെപ്പോലെ വഴിയിലിറങ്ങി സിമ്മനാരിയിലേക്കു ഓടിത്തുടങ്ങി. ഇങ്ങിനെ നാലു ഭാഗങ്ങളിൽനിന്നും അനവധിയാളുകൾ അവിടെ വന്നുചേർന്നു.

ഇതിനിടയ്ക്കു മുറിയിൽ നിന്നും അന്യയാളുകളെ പുറത്തിറക്കി പട്ടക്കാർ തിരുമേനിയുടെ ശരീരത്തെ സ്ഥാനവസ്ത്രചിഹ്നങ്ങൾ ധരിപ്പിച്ചു. സിമ്മനാരിക്കെട്ടിടത്തിന്റെ വടക്കേട്ടത്തു സ്വഹസ്തം കൊണ്ടു തന്നെ കല്ലിട്ടിട്ടുള്ളതിന്റെ മുകളിലത്തെ മുറിയുടെ പുരോഭാഗത്തു മദ്ധ്യത്തിൽ ഒരു കസേരമേൽ ഇരുത്തി. വലത്തു കയ്യിൽ താൻ സാധാരണ ഉപയോഗിക്കാറുള്ള സ്ലീബാ അതിന്റെ തുവാലയോടു കൂടി തന്നെയിരിക്കുന്നു. ഇതിനു മുമ്പൊരവസരത്തിൽ തനിക്കു തിരുവല്ലാ വച്ചു തന്നെ ഭക്തിപുരസ്സരം സമർപ്പണം ചെയ്യപ്പെട്ടതും താൻ എപ്പോഴും ഉപയോഗിച്ചുവന്നതുമായ വടി ഇടത്തുകയ്യിലും ഉണ്ട്. ശിരസ്സിൽ താൻ ധരിക്കാറുള്ള മുതലവായൻ മുടിയും അലങ്കരിച്ചിരിക്കുന്നു. ഈ വിധത്തിൽ കാണുന്നതിനു വാതിൽ തുറന്നു കാണികൾക്കു അനുവാദവും കൊടുത്തു.

മുഖത്തു പ്രസന്നഭാവത്തിനൊ സൌന്ദര്യശ്രീയ്ക്കോ പറയത്തക്ക കുറവൊന്നും തന്നെയില്ല. വാതൽ തുറന്നുടനെ കാണികളുടെ കണ്ണുകൾക്കു വിഷയീഭൂതമായതു അവർ ഏതാനും ദിവസങ്ങൾക്കു മുമ്പു സന്തോഷത്തോടെ അവരുടെ ജൂബിലിയെ കൊണ്ടാടിയൊ ആ പുണ്യപുരുഷരത്നത്തിന്റെ ശരീരത്തെയാണ്. ഇത്ര പെട്ടെന്നു ഇതു സംഭവിക്കുമെന്നു ആരും തന്നെ വിചാരിച്ചിരുന്നില്ല. അതു കണ്ടയുടനെ ഉണ്ടായ മനഃക്ഷോഭം വർണ്ണിക്കുന്നതിനു പ്രയാസം തന്നെയാണ്. ആരുടെ ഹൃദയത്തെയാണ് അതു പിളക്കാതെയിരുന്നതു്. ഏതു സംഗതിവശാലെങ്കിലും ഈ ദിവ്യപുരുഷൻ ഇരിക്കുന്ന മുറിയിൽ കയറുന്നതിനിടവന്നിട്ടുള്ള ഏവരേയും പുഞ്ചിരിയോടും കരുണാകടാക്ഷത്തോടും സ്വീകരിക്കാറുള്ള മുഖവും നയനങ്ങളും ചലനരഹിതങ്ങളായിത്തന്നെയിരിക്കുന്നു. "എടാ കുഞ്ഞേ"! ഇത്യാദി വചനങ്ങളാൽ സ്വാഗതം പറയാറുള്ള നാവു ചലനത്തെ വെടിഞ്ഞിരിക്കുന്നു. സന്തോഷത്തോടുകൂടി സമീപെ ചെല്ലുന്ന ഓരോരുത്തർക്കും നീട്ടിക്കൊടുത്ത ശേഷം കൈക്കു പിടിച്ചു ചുംബനം ചെയ്യാൻ പോകുന്ന ആളുകളുടെ കൈകളെ സ്നേഹത്തോടെ അമർത്തുന്ന കൈ താൻ ജീവിതകാലം മുഴവനും ആശ്രയിച്ചിട്ടുള്ള സ്ലീബാമേൽ മാത്രം പിടിച്ചുകൊണ്ടിരിക്കുന്നു. അയ്യോ! ദൈവമേ! ഞങ്ങൾക്കു ഇനിയും ആ പുഞ്ചിരിയും കരുണാകടാക്ഷവും കാണുന്നതിനും വശ്യവചസ്സുകളെ കേൾക്കുന്നതിനും ആ സന്തോഷത്തോടു കൂടിയ അമർത്തുകളെ അനുഭവിക്കുന്നതിനും ഭാഗ്യമില്ലല്ലൊ എന്നു വിചാരിച്ചു ആ തിരുമുമ്പിൽ ചെന്നു നിന്നു ഒരു തുള്ളി കണ്ണുനീരെങ്കിലും പൊഴിക്കാതെ പോരുന്നതിനു തന്നെ അറിയുന്ന ഒരു കഠിനഹൃദയനുപോലും സാദ്ധ്യമല്ല. ആ പുണ്യപുരുഷൻ, വശ്യവാക്ക് കരുണാനിധി, ഭക്തജനാഹ്ളാദപ്രദാനൻ, ശാന്തമനസ്സ് സ്നേഹമൂർത്തി ഇഹലോകവാസം പരിത്യജിച്ചു കഴിഞ്ഞു.

ഉടനെ മരണവർത്തമാനം അറിയിക്കേണ്ടവരെയെല്ലാം കമ്പിമൂലം അറിയിച്ചു. കബറടക്കസമയം അടുത്തദിവസം ൩ മണിക്കെന്നു നിശ്ചയിച്ചു പള്ളികൾക്കു കല്പ

നകളും സ്ഥലത്തെ മാന്യന്മാക്കു എഴുത്തും കൊച്ചുതിരുമേനി തന്നെ കൊടുത്തു. കബറടക്കസമയം ബിഷോപ്പ് അവർകൾ പ്രസംഗം ചെയ്യുന്നതിന് നിശ്ചയിച്ചു കമ്പിയടിച്ചിരുന്നു. ആൾക്കൂട്ടത്തെ ഭയന്നു ശുശ്രൂഷയുടെ അധികപങ്കും സിറിയൻ ക്രിസ്ത്യൻ സിമ്മനാരിയുടെ പഴയ കെട്ടിടത്തിൻെറ ഹോളിൽ വച്ചു നടത്തുന്നതിനു നിശ്ചയിച്ചു. എട്ടുമണി കഴിഞ്ഞപ്പോഴേക്കു തിരുമേനിയെ പുതിയകെട്ടിടത്തിൽ നിന്നിറക്കി അതിനായി ഒരുക്കിയിരുന്ന ഒരു സ്ഥലത്തു ഇരുത്തി.

നിശ്ചിതസമയത്തിനു മുമ്പു തന്നെ ഹാളും വരാന്തയും എല്ലാം കാണികളായ ജനങ്ങളെക്കൊണ്ടു നിറഞ്ഞുകഴിഞ്ഞു. സ്ഥലത്തെ സക്കാർ ഉദ്യോഗസ്ഥന്മാരും മററുമായി വിശേഷാൽ ക്ഷണിക്കപ്പെട്ടിരുന്ന പലരും ഹാജരുണ്ടായിരുന്നു. പത്തു മണിക്കു മുമ്പു തന്നെ കൊച്ചുമെത്രാപ്പോലീത്താ അവർകൾ വികാരിജനറാൽ കോറൂർ അപ്പ് ദോത്താക്കത്തനാർ അവർകൾ പിലിപ്പോസ് കശീശാ അവർകൾ ഇടത്വാ മാത്തൻ കത്തനാരവർകൾ മുതലായി ഒട്ടുവളരെ പട്ടക്കാരോടു കൂടി ഹാളിൽ പ്രവേശിച്ചു കബറടക്കശുശ്രൂഷ ആരംഭിച്ചു. വിസ്താരത്തെ ഭയന്നു ആ ശുശ്രൂഷയുടെ ഒരു വിവരണം ഇവിടെ ചേക്കണമെന്നു വിചാരിക്കുന്നില്ലാ.

ശുശ്രൂഷയുടെ മദ്ധ്യേ ഡാക്ടർ ഗിൽ ബിഷോപ്പവർകളും തിരുവിതാംകൂർ കൊച്ചി ബ്രിട്ടീഷ് റസിഡണ്ടവർകളും മോട്ടാർ വണ്ടിയിൽ വന്നുചേന്നു. അവക്കായി പ്രത്യേകം ഒരുക്കിയിരുന്ന ആസനങ്ങളിൽ സ്ഥിതരായി എങ്കിലും ശുശ്രൂഷസമയത്തു അവർ എണീററു നിന്നിരുന്നു. ഒടുവിൽ ഡാക്ടർ ഗിൽ അവർകൾ സന്ദർഭോചിതവും സാരഗർഭവുമായ ഒരു പ്രസംഗം ചെയ്തു. ഇംഗ്ലീഷിലുണ്ടായ ഈ പ്രസംഗത്തെ പരിഭാഷപ്പെടുത്തിയതു അയിരൂർ പീലിപ്പോസ് കശീശാ അവർകളായിരുന്നു. വാഗ്ധാടിയോടും പാടവത്തോടും ചെയ്ത പ്രസംഗം കേൾവിക്കാരെ അപഹൃതചിത്തവൃത്തികളാക്കിത്തീർത്തു. ഒരുവൻെറ മനസ്സിനേയും ആ പ്രസംഗം ഒന്നു ചലിപ്പിക്കാതെയിരുന്നില്ല. പ്രസംഗശേഷം ഹാളിൽനിന്നു സിമ്മനാരിക്കുട്ടികളുടെ കറുത്ത കൊടികളോടും പട്ടക്കാരുടെ ഗീതങ്ങളോടും ബ്രിട്ടീഷ് റസിഡെണ്ടു ഗിൽ ബിഷോപ്പവർകൾ ഉദ്യോഗസ്ഥന്മാർ മുതലായവരുടെ സാന്നിദ്ധ്യത്തോടും ചേന്നുള്ള അകംപടിയോടുകൂടി പള്ളിയിലേക്കു യാത്രതിരിച്ചു. കുട്ടികളുടെ ആഹ്ളാദജനകമായ ആർപ്പുവിളിയോടും പല നിറങ്ങളിലുള്ള കൊടി കുട തഴകളോടും ബാൻഡുവാദ്യത്തോടും മററും കൂടിയുള്ള ഘോഷയാത്രയും ഈ യാത്രയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുന്ന ഏതൊരുവൻെറയും മനസ്സിനെ ഒന്നിളക്കാതെയിരിക്കയില്ല. ഈ മാന്യപുരുഷൻെറ അവസാനയാത്ര പള്ളിയിൽ പ്രവേശിച്ചതോടു കൂടി കഴിഞ്ഞു. പള്ളിയിൽ വച്ചു നഗരികാണിക്കയെന്നൊരു ശുശ്രൂഷയല്ലാതെ മററൊന്നും നടന്നില്ല. ഇതിനുശേഷം കൂടിയിരുന്ന പട്ടക്കാർ കൈമുത്തി. ഒന്നാമതു കൊച്ചുതിരുമേനി ചുംബനം ചെയ്തു പിരിഞ്ഞു. ആ കാഴ്ച എത്ര വ്യസനകരമായിരുന്നു എന്നു പറവാൻ പ്രയാസം. അതിനെ തുടന്നു സമവയസ്സരായ പട്ടക്കാരുടെ കൈമുത്തുണ്ടായി. കലങ്ങിയ കണ്ണുകളോടും ബാഷ്പധാരയോടും കൂടി ബ: വികാരിജനറാലവർകൾ കൈ മുത്തി പിരിഞ്ഞു. തുടന്നു വയോവൃദ്ധരായ പട്ടക്കാരും മററുള്ള പട്ടക്കാരും ഗൽഗദത്തോടും അശ്രുകണങ്ങളോടും കൈമുത്തി പിൻമാറി.

പിന്നീടു കബറുങ്കലേക്കു യാത്രയാരംഭിച്ചു. പട്ടക്കാരുടെ ദീനസ്വരത്തിലുള്ള ഗാനത്തോടും അകമ്പടിയോടും അവസാനമായി ആ പുണ്യതിരുമേനിയുടെ ശരീരമെന്ന അവശേഷം ഉണ്ടായിരുന്നതും വേർപെടുന്നതിനു പോകുന്നല്ലൊ എന്നുള്ള ഖേദത്തോടും ഉള്ള ഈ യാത്രയെ വർണ്ണിക്കുന്നതു പ്രയാസം. കബറിൻെറ ചുററും കുട്ടികൾ കറുത്തകൊടികളോടു അധോമുഖരായി നിന്നിരുന്നു. ശവശരീരം കബറിൻെറ പടിഞ്ഞാറുഭാഗത്തായി കൊണ്ടുചെന്നു വച്ചു വടിയും മുടിയും സ്ളീബായും മാറി ധരിപ്പിച്ചു ഒടുവിലായി ഒരു തുവാൽകൊണ്ടു മുഖത്തെ മൂടി. ഈ വിധത്തിൽ

ആ പുണ്യാത്മാവിന്റെ മുഖദൎശം ഈ ആളുകൾക്കു മറഞ്ഞു. എന്നി ആ പുഞ്ചിരിയും പ്രസന്നതയും ഉള്ള വെഞ്ചാമര സദൃശ്യമായ മീശകളോടുകൂടിയ മുഖം ദൈവമേ എന്നു കാണും! പിന്നീടു കബറിലേക്കു പട്ടക്കാർ തന്നെ ഇറക്കി. പ്രാൎത്ഥനയുടെ ശേഷം ഡാക്ടർ ഗിൽ ബിഷോപ്പവൎകളും കൊച്ചുതിരുമേനിയും റസിഡണ്ടവൎകളും കൂടിയിരുന്നു. പട്ടക്കാർ സുഗന്ധവൎഗ്ഗങ്ങളെയിട്ടു അന്ത്യപ്രാൎത്ഥനയണച്ചു കഴിഞ്ഞു കബറുംമൂടി. ഈ വിധത്തിൽ ൩൭ സംവത്സരം പരോപകാരാൎത്ഥം ജീവിച്ചിട്ടുള്ളതും മാൎത്തോമ്മാസമുദായത്തിന്റെ സ്വത്തും ആയ ഒരു പുണ്യപുരുഷരത്നത്തിന്റെ കഥയവസാനിച്ചു.

കേരളതാരക

# തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻ ബിഷോപ്പ് തിരുമനസ്സുകൊണ്ടു കാലം ചെയ്തു മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയുടെ കബറടക്കസമയത്തു പറഞ്ഞ

# പ്രസംഗം.

ഇന്നു ഇവിടെ നമ്മുടെ ദുഃഖത്തിന്റെ മദ്ധ്യത്തിൽ പ്രമോദത്തിന്റെ ഒരു ധ്വനിയും സ്തോത്രത്തിന്റെ രാഗവും ജയത്തിന്റെ ഘോഷണം കൂടെയും ഉണ്ടു. "ഹേ! മരണമേ നിന്റെ ജയം എവിടെ? ഹെ മരണമെ നിന്റെ വിഷമുള്ളു എവിടെ? നമ്മുടെ കൎത്താവായ യേശുക്രിസ്തു മൂലം നമുക്കു ജയത്തെ നൽകുന്ന ദൈവത്തിനു സ്തോത്രം" എന്നീ ദൈവവചനം നാം കേട്ടുവല്ലൊ. (൧ കോറ ൧൫: ൫൫-൫൭) വൃദ്ധനും പരിശുദ്ധനുമായ ഈ യോദ്ധാവിനെ തന്റെ സ്വസ്ഥതയിലേക്കു നാം ഏല്പിക്കുമ്പോൾ അദ്ദേഹം നല്ലപോരു പൊരുതു ഓട്ടത്തെ അവസാനിപ്പിച്ചു. വിശ്വാസത്തെ കാത്തു. ഇനിയും നീതിയുടെ ഒരു കിരീടം അദ്ദേഹത്തിനായി വെക്കപ്പെട്ടിരിക്കുന്നു എന്നു നാം പറയുന്നു. (൨. തിമോ. ൪: ൭. ൮) "നന്നു നല്ലവനും വിശ്വസ്തനുമായ ദാസനെ നിന്റെ കൎത്താവിന്റെ സന്തോഷത്തിലേക്കു പ്രവേശിക്ക". (മത്താ. ൨൫: ൨൧) എന്നു പറയുന്നതായി പ്രിയ യജമാനന്റെ ശബ്ദം അദ്ദേഹം കേട്ടു.

ഈ അവസരത്തിൽ ഇനിക്കു ലഭിച്ചിരിക്കുന്നതു ഒരു അസാമാന്യപദവിയാണു്. ഈ കല്ലറയിങ്കൽ വച്ചു മതിപ്പിന്റെയും സ്തോത്രത്തിന്റെയും ചില വാക്കുകളും ആശയുടെയും ആശ്വാസത്തിന്റെയും ചില വാക്കുകളും പറയുന്നതിനു ക്ഷണിക്കപ്പെട്ടിട്ടു നിങ്ങളുടെ അപ്രതിവിധേയമായ നഷ്ടത്തിങ്കൽ നിങ്ങളോടു കൂടെ ദുഃഖിക്കുന്ന ഒരു സഹോദരി സഭയുടെ പ്രതിനിധിയായിട്ടു ഇവിടെ നില്പാൻ ഇനിക്കു സന്തോഷമാണു്. മലബാറിലെ പ്രാചീനസുറിയാനിസഭയുടെ ആത്മിയഉണൎവിനായി മഹിമയേറിയ സുവിശേഷത്തിന്റെ പ്രകാശത്തെ പ്രദാനം ചെയ്യുന്നതിനു ദൈവവിചാരണയിൽ ബലഹീനയായുധമായി തീൎന്ന ഒരു മിഷ്യനറി സമൂഹത്തിന്റെ (സി. എം. എസ്) പ്രതിനിധിയായിട്ടും ഇവിടെ നിൽക്കുന്നതിനു ഇനിക്കു സന്തോഷമാണു്. ഞാൻ ഈ ക്ഷണത്തെ സ്വീകരിക്കയും സന്ദൎഭോചിതമായ ചില വാക്കുകൾ പറയാൻ ശ്രമിക്കയും ചെയ്യേണ്ടതാണു്.

നിങ്ങളുടെ പ്രിയപ്പെട്ട വന്ദ്യനായ മെത്രാപ്പോലീത്താ ദൈവത്തിന്റെ പറുദീസായിലേക്കു കടന്നുപോയിരിക്കുന്നു. അദ്ദേഹം ക്രിസ്തുവിനോടു കൂടെ ഇരിപ്പാൻ പോയിരിക്കുന്നു. അതു ഏററം നല്ലതല്ലൊ. (ഫിലി ൧: ൨൩) അദ്ദേഹത്തിനു മരണം ലാഭമായിരിക്കുന്നു. ഇനിയും ഒരിക്കലും വേദന ഉണ്ടാകാത്തതും വേൎപാടു അറിയപ്പെടാത്തതുമായ പരമസുഖാവഹമായ ആ നാട്ടിലേക്കു അദ്ദേഹം കടന്നുപോയിരിക്കുന്നു. "എന്റെ പിതാവിന്റെ ഭവനത്തിൽ അനേകവാസസ്ഥലങ്ങളുണ്ടു. ഞാൻ നിങ്ങൾക്കു ഒരു സ്ഥലം ഒരുക്കുവാൻ പോകുന്നു". (യോഹ ൧൪: ൨) ക്രിസ്തുവിൽ ഉറ

ങ്ങിയിരിക്കുന്നവരെ ദൈവം അവനോടു കൂടെ കൊണ്ടുവരും. (൧. തെസ ൪: ൧൪) അതുകൊണ്ടു ഈ വന്ദ്യനായ ആത്മീയപിതാവിനെ ഈ പാപലോകത്തിൻെറ അരിഷ്ടങ്ങളിൽനിന്നു് വിടുത്തുന്നതിനു് ദൈവം ഇഷ്ടപ്പെട്ടതിനു് മഹാഖേദകരമായ ഈ ദുഃഖത്തിൻെറ മദ്ധ്യത്തിൽ നാം അവനെ സ്തുതിക്കുന്നു. അവനിൽ നിദ്രപ്രാപിച്ചിരിക്കുന്നവരെ പ്രതി ആശയില്ലാത്തവരെപ്പോലെ നാം ദുഃഖിക്കരുതു്. (൧ തെസ ൪: ൧൩) കർത്താവിനാൽ വീണ്ടെടുക്കപ്പെട്ടവരെപ്പോലെയും ജീവിപ്പിക്കപ്പെട്ടു് സുവിശേഷത്തിൻെറ സ്വാസ്ഥ്യവും സമാശ്വാസനവുംകൊണ്ടു് ശക്തിപ്പെടുത്തപ്പെട്ടവരെപോലെയും നാം സ്തോത്രം ചെയ്യേണ്ടിയിരിക്കുന്നു.

മെത്രാപ്പോലീത്തായുമായി സമ്മുഖദർശനം ഉണ്ടായിട്ടുള്ളവക്ത്രയും അവിടുത്തെ പരിശുദ്ധതയേയും ജീവിതനൈർമ്മല്യത്തേയും പററി ബോധം ഉണ്ടായിട്ടുണ്ടു്. അദ്ദേഹത്തിൻെറ പ്രകൃതി സ്ഫടികം പോലെ നിർമ്മലമായ പരമാർത്ഥതയോടു കൂടിയതും ജീവിതം അനിന്ദ്യമായതും ആയിരുന്നു. അദ്ദേഹം പരിശുദ്ധാത്മാവിൻെറ ശക്തിയിൽ തൻെറ സ്വർഗ്ഗീകപിതാവിനോടും ദിവ്യരക്ഷിതാവിനോടും അടുത്തസംസർഗ്ഗത്തിൽ ജീവിച്ചിരുന്നു. പരിശുദ്ധവേദത്തിലെ ജീവപ്രദമായ വചനങ്ങൾകൊണ്ടു അദ്ദേഹം തൻെറ ആത്മാവിനെ പോഷിപ്പിച്ചു. നിരന്തരമായ പ്രാർത്ഥനയോടുകൂടെ അദ്ദേഹം ഉപോഷിക്കയും ആത്മസംശോധനം ചെയ്കയും ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം വിശുദ്ധീകരണത്തിനായും ദൈവശക്തിക്കായും പ്രാർത്ഥിച്ചുകൊണ്ടിരുന്നതിനാൽ അവിടുത്തെ ജീവിതം പരിശുദ്ധമായിരുന്നു. സമാധാനത്തിൻെറയും നന്മയുടെയും ശക്തി അദ്ദേഹത്തിൽനിന്നു പുറപ്പെട്ടു് സകലർക്കും അനുഗ്രഹത്തെ വരുത്തി. മെത്രാപ്പോലീത്താ ആജീവനാന്തം സത്യത്തിനു് സുസ്പഷ്ടവും നിർദാക്ഷണ്യവുമായ സാക്ഷ്യത്തെ കൊടുത്തുകൊണ്ടിരുന്നു. അദ്ദേഹം തൻെറ ദൈവഭക്തനായ പിതാവിൻെറ വീട്ടിൽ വച്ചു ദൈവകാരുണ്യത്താൽ ബാല്യത്തിലെ തന്നെ സുവിശേഷത്തിൻെറ ആത്മിക പ്രകാശത്തിലേക്കു് നടത്തപ്പെടുകയും മനുഷ്യരുടെ മുമ്പാകെ തൻെറ വെളിച്ചത്തെ ശോഭിപ്പിക്കയും ചെയ്തു.

† യേശുക്രിസ്തുവിൻെറ പാപപരിഹാരത്തിലുള്ള വിശ്വാസം മൂലമുള്ള നീതീകരണം പരിശുദ്ധാത്മാവിനാലുള്ള വിശുദ്ധീകരണം എന്നി വലിയ സത്യങ്ങൾ അദ്ദേഹം കത്തനാർ ആയിരുന്ന കാലത്തും മെത്രാപ്പോലീത്താ ആയിരുന്ന കാലത്തും തൻെറ ജനങ്ങളെ പഠിപ്പിച്ചുകൊണ്ടിരുന്നു. ക്രിസ്തുമതത്തിലെ സർവ്വപ്രധാനമായ ഈ ഉപദേശത്തോടു ഒരു സഭ ഏതുവിധത്തിൽ വർത്തിക്കുന്നുവൊ അതിനനുസരണമായി അതു അഭിവൃദ്ധിയേയൊ അധഃപതനത്തേയൊ പ്രാപിക്കുമെന്നു മാർട്ടിൻ ലൂതർ അഭിപ്രായപ്പെട്ടപ്രകാരം അദ്ദേഹം വിശ്വസിക്കയും പഠിപ്പിക്കയും ചെയ്തു. അതുകൊണ്ടു ഉപദേശനൈർമ്മല്യത്തിന്നായി അഥവാ യേശു പഠിപ്പിച്ച സത്യങ്ങളെ യഥാസ്ഥിതിയിൽ കലച്ചുകൂടാതെ പാലിക്കുന്നതിലേക്കായിട്ടുള്ള ശ്രമം എല്ലാം അദ്ദേഹത്തിനു് പ്രിയമുള്ളതായിരുന്നു. അതിനെ അദ്ദേഹം ഹൃദയപൂർവ്വം താങ്ങുകയും അതിനായിട്ടു പ്രയത്നിക്കയും ചെയ്തു.

ക്ഷുബ്ധകാലത്തു (കലക്കത്തിൻെറ കാലത്തു) തൻെറ സഭയെ ഭരിപ്പാനായി അദ്ദേഹം വിളിക്കപ്പെട്ടു. അനേകം കൊടുങ്കാററുകളോടു എതിർപ്പാനും വിഷമസംപൂർണ്ണങ്ങളായ അനേകസംഗതികൾ തീരുമാനിപ്പാനും ഉണ്ടായിരുന്നു. എന്നാൽ സ്ഥാനാരോഹണത്തിങ്കൽ അദ്ദേഹത്തിനു ലഭിച്ച പ്രത്യേക അഭിഷേകത്തിൻെറ അഥവാ "നൽവര"ത്തിൻെറ ഒരു അംശം പരിശോധനയിൽ പ്രശാന്തിയും കർത്തവ്യകർമ്മത്തിങ്കൽ സ്ഥിരമായ അഭിനിവേശവും ആയിരുന്നു. തൻെറ സഭയെ ഭയപ്പെടുത്തികൊണ്ടിരുന്ന ദുർദശകളിൽ കൂടയും കൊടുങ്കാററിനാൽ കോപിച്ചിരുന്ന സമുദ്രങ്ങളിൽ കൂടയും അതിനെ നടത്തിപ്പാൻ ഈ കൃപകൊണ്ടു് അദ്ദേഹം പ്രാപ്തനായി. തൻെറ ഹൃദയത്തെ ഭരിച്ചുകൊണ്ടിരുന്നതും (കൊലൊ ൩: ൧൫) തൻെറ കാലത്തെ വിപ്രതിപത്തികളിൽനിന്നും വിപൽത്വങ്ങളിൽ നിന്നും വളരെ ഉന്നതത്തിലേക്കു് തന്നെ ഉയർത്തിയതുമായ ദൈവസമാധാനം പരിജ്ഞാനത്തേയും ദൂരദൃഷ്ടിയേയും സർവ്വത്തിലും

ശരിയായ വിവേകത്തേയും ആദ്ദേഹത്തിന് കൊടുത്തു. അത് തന്റെ സഭയ്ക്കു അത്യുൽകൃഷ്ടമായൊരു മൂല്യം ആയിരുന്നു. അദ്ദേഹത്തിനു തന്റെ രക്ഷിതാവിനോടുണ്ടായിരുന്ന വ്യക്തിഗതമായ ഭക്തി താൻ ക്രിസ്തുവിനെ എന്നപ്രകാരം മനുഷ്യർ തന്നെ പിന്തുടരുന്നതിലേക്കായി അവരെ ആകർഷിക്കയും നിർബന്ധിക്കയും ചെയ്തുകൊണ്ടിരുന്നു.

ഇദ്ദേഹത്തിൽ നിന്നു വേർപിരിഞ്ഞ തന്റെ ജനങ്ങൾ ഇപ്പോൾ അവിടത്തെ കല്ലറയ്ക്കു ചുററും ദുഃഖിച്ചും കരഞ്ഞും കൊണ്ടു നില്ക്കുന്നു. ഈ ലോകത്തിനു ഒരിക്കലും പ്രതിവിധിയുണ്ടാക്കുവാൻ കഴിയാത്തതായ ഒരു നഷ്ടം നിങ്ങൾ അനുഭവിച്ചിരിക്കുന്നു. എന്നാൽ കല്ലറ അതിൽ വയ്ക്കപ്പെടുന്ന ആളിന് നിത്യജീവന്റെ വാതൽ ആയിരിക്കുന്നതു പോലെ ജീവനോടു ശേഷിച്ചിരിക്കുന്നവർക്കു പ്രത്യാശയുടേയും വാഗ്ദാനത്തിന്റെയും വാതലാകുന്നു. എന്തുകൊണ്ടെന്നാൽ പുരാതന കാലത്തു മരിച്ചവരുടെ അടുക്കൽ നിന്ന ആ ദിവ്യ രക്ഷിതാവും സ്നേഹിതനും തന്നെ ഇപ്പോഴും നിങ്ങളുടെ അടുക്കൽ നിന്നുകൊണ്ടു "കരയേണ്ടാ" "സ്ത്രീയെ നീ എന്തിനു കരയുന്നു"? "കണ്ടാലും എല്ലായ്പ്പോഴും ലോകാവസാനത്തോളം ഞാൻ നിങ്ങളോടു കൂടെയുണ്ട്" എന്നിപ്രകാരം പറയുന്നു. തന്റെ മഹത്വമേറിയ സ്വർഗ്ഗാരോഹണശേഷം സഭയ്ക്കു അപ്പോസ്തോലന്മാരെയും പ്രവാചകന്മാരെയും എവൻഗേലിസ്ഥന്മാരെയും പട്ടക്കാരെയും ഉപദേഷ്ടാക്കന്മാരെയും കൊടുത്തവൻ ഇപ്പോഴും തന്റെ സർവ്വശക്തിയുടെ പൂർണ്ണതയിൽ നമ്മോടുകൂടെ ഉണ്ട്. അവൻ നിങ്ങളെ കൈവിടുകയുമില്ല, ഉപേക്ഷിക്കയുമില്ല. ഈ വിയോഗം പൂർവ്വാധികമായ ശക്തിയോടു കൂടിയ വിശ്വാസത്തിന്നും അധികം ശ്രേഷ്ഠതയേറിയ പ്രാർത്ഥനയ്ക്കുമായുള്ള ഒരു ആഹ്വാനം (വിളി) അത്രെ. ദൈവം തന്റെ ഭൃത്യന്മാരെ കബറടക്കുന്നു എന്നാൽ തന്റെ വേലയെ നടത്തിച്ചുകൊണ്ടു പോകുന്നു എന്നുള്ളത് ഓർത്തുകൊൾക. അതുകൊണ്ട് കഴിഞ്ഞ കാലത്തെക്കാൾ അധികം ധാരാളമായി തരുവാൻ അവൻ പ്രാപ്തനാകുന്നു. അവൻ തന്റെ അവകാശത്തെ ഉപേക്ഷിക്കയില്ല. "തന്റെ സ്വന്തരക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിൻ സഭയെ മേയ്പാൻ" അദ്ധ്യക്ഷന്മാരെ (പ്രവൃത്തി ൨൦: ൨൮) അവൻ തന്നിട്ടുണ്ട് ഇനിയും തരികയും ചെയ്യും. അതുകൊണ്ട് ഭയപ്പെടരുത് ഭ്രമിക്കയുമരുത്. "ദൈവമെ പൂർവകാലത്തു ഞങ്ങളുടെ പിതാക്കന്മാരുടെ നാളുകളിൽ നീ ചെയ്ത പ്രവൃത്തിയെ അവർ ഞങ്ങളോടു അറിയിച്ചിരിക്കുന്നു ഞങ്ങളുടെ ചെവികൾകൊണ്ടു ഞങ്ങൾ കേട്ടുമിരിക്കുന്നു. എഴുന്നേററു നിന്റെ കരുണ നിമിത്തം ഞങ്ങളെ സഹായിക്കേണമെ" (സങ്കീ ൪൪: ൧. ൩)

## അനുശോചനക്കമ്പികൾ.

വലിയ തിരുമേനിയുടെ വിയോഗത്തിങ്കൽ കൊച്ചുതിരുമനസ്സിലേക്ക് കിട്ടിയിട്ടുള്ള ചില അനുശോചനക്കമ്പികൾ തർജ്ജമചെയ്തു താഴെ ചേർക്കുന്നു.

സിംല—സെന്തോമ്മസ് സിറിയൻ ക്രിസ്തീയ സമുദായത്തിന്റെ മേലദ്ധ്യക്ഷനായ എം. റൈ. റൈ. ബ. മാർത്തോമ്മാ മെത്രാപ്പോലീത്താ അവർകളുടെ വിയോഗത്തിങ്കൽ വൈസരോയി തിരുമനസ്സിലെ നിർവ്യാജമായ അനുശോചനത്തെ അറിയിപ്പാൻ എന്നോടു കല്പിച്ചിരിക്കുന്നു.

പ്രൈവററു സിക്രട്ടറി

തിരുവനന്തപുരം—മലങ്കരയുടെ എം. റൈ. റൈ. ബ. തീത്തൂസ് മാർത്തോമ്മാ സുറിയാനി മെത്രാപ്പോലീത്താ അവർകളുടെ വ്യസനകരമായ വിയോഗത്തിങ്കൽ മഹാരാജാവ് തിരുമനസ്സുകൊണ്ടു വളരെ ദുഃഖിച്ചിരിക്കുന്നു എന്നും തിരുമനസ്സിലെ സഹതാപത്തെ അറിയിക്കണമെന്നും എന്നോടു കല്പിച്ചിരിക്കുന്നു.

സർവ്വാധികാര്യക്കാർ

തൃശ്ശൂർ—എ. പെ. പെ. ബ. മർത്തോമ്മാ മെത്രാപ്പോലീത്താ അവർകളുടെ നഷ്ടത്തെപററി വളരെ ദുഃഖിക്കുന്നു.

കൊച്ചി രാജാവ്

---

തൃശ്ശൂർ—എ. പെ. പെ. ബ. മാർത്തോമ്മാ മെത്രാപ്പോലീത്താ അവർകളുടെ മരണത്തിങ്കൽ അത്യന്തം ദുഃഖിക്കുന്നു. എന്റെ സഹതാപസഹകരണങ്ങൾ.

ദിവാൻ

---

തിരുവനന്തപുരം—മെത്രാപ്പോലിത്താ അവർകളുടെ വ്യസനകരമായ മരണത്തിങ്കൽ എന്റെ അനുശോചനത്തെ അംഗീകരിച്ചാലും.

ദിവാൻ

---

തിരുവനന്തപുരം—"സമ്പത്തമാനം ആശിച്ചിരുന്നു. വ്യസനകരമായ സംഭവത്തിങ്കൽ അത്യന്തം വ്യസനിക്കുന്നു. ഹൃദയപൂർവ്വമായ സമദുഃഖതയെ അംഗീകരിച്ചാലും,

കേരളവർമ്മ (വലിയ കോയിൽ തമ്പുരാൻ)

---

കോട്ടയം-നിങ്ങളുടെ സഭയ്ക്കു നേരിട്ട വലിയ നഷ്ടത്തിങ്കൽ ആംഗ്ലേയാസഭയിൽ നിന്നും മിഷ്യനിൽനിന്നും ആഴമായ അനുശോചനം. എന്നാലും പരേതനായ മെത്രാപ്പോലീത്തായുടെ പരിശുദ്ധ ജീവിതത്തിനും സത്യത്തിനു കൊടുത്തുകൊണ്ടിരുന്ന സ്ഥിരമായ സാക്ഷ്യത്തിന്നായും സഭയെ ഭരിച്ച വിവേകത്തോടുകൂടിയ ഭരണത്തിന്നായും ഞങ്ങൾ സർവ്വശക്തനായ ദൈവത്തെ സ്തുതിക്കുന്നു. താങ്കൾക്കും വിയോഗദുഃഖിതരായ താങ്കളുടെ എല്ലാ ജനങ്ങൾക്കും വേണ്ടി ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ബിഷോപ്പ ഗിൽ.

---

മദ്രാസ്-ആഴമായ അനുശോചനം. താങ്കളേയും സഭയേയും ദൈവം അനുഗ്രഹിക്കട്ടെ.

ലാഷ് സൻ.

---

കോട്ടയം-വ്യസനവർത്തമാനത്തിങ്കൽ ആഴമായി ദുഃഖിക്കുന്നു. ദൈവം നിങ്ങളുടെ സങ്കേതമായിരിക്കട്ടെ. കബറടക്കത്തിന് വരാൻ സാധിക്കാത്തതിൽ വ്യസനിക്കുന്നു.

ആസ് കിത്ത്,

---

കോട്ടയം-മരണത്തെപ്പററി ആഴമായി ദുഃഖിക്കുന്നു. പരമാർത്ഥമായ സമദുഃഖതയെ അറിയിക്കുന്നു.

ദീവന്നാസ്യോസ്.

---

ഇതു കൂടാതെ മദ്രാസ് ബിഷോപ്പ ഡോക്ടർ പുന്നൻ മൈസൂർ അസിസ്റ്റണ്ട് കമ്മീഷനർ മിസ്റ്റർ കെ. ചാണ്ടി ബി. എ. മൈസൂർ അണ്ടർ സിക്രട്ടറി മിസ്റ്റർ കെ. മാത്തൻ ബി. എ. കോട്ടയം കോളജ് അദ്ധ്യാപകൻ മിസ്റ്റർ എ. ജെ. ജോൺ ബി. എ. എൽ. ററി. കുന്ദംകുളം ഇടവകയുടെ നാമത്തിൽ സി. എം. ജോസഫ് കത്തനാർ, കൊല്ലം ജില്ലാജഡ്ജി മിസ്റ്റർ പി. ജെ. വറുഗീസ് ബി. എ. ബി. എൽ. മൂവാററുപുഴ മുൻസീഫ് മിസ്റ്റർ പി. ജെ. ജോഷ്വ ബി. എ. ബി. എൽ. മൂവാററുപുഴ മുൻസിഫ് കോർട്ടു വക്കീൽ മിസ്റ്റർ മത്തായി കൊട്ടാരക്കര ആവിരേ

ട്ട് യൌനാൻ കത്തനാർ, കൽക്കട്ടായിൽ താമസിക്കുന്ന നമ്മുടെ വൈദികവിദ്യാർത്ഥികൾ ബാറിസ്റ്റർ സി. ജി. ഇടിച്ചാണ്ടി ബി. എ. ബാറിസ്റ്റർ കെ. കെ. ചാക്കൊ ഡോക്ടർ തോമ്മസ് മാത്യു കോഴിക്കോട്ട മുൻസിപ്പൽ സിക്രട്ടറി മിസ്റ്റർ എം. ജി. സഖറിയാ ബി. എ. റാവു ബഹദൂർ ജി. റ്റി. വറുഗീസ് ബി. എ. മുതലായ മഹാന്മാരുടെ കമ്പികളും മദ്രാസ് ഗവർണർ, റവ. റ്റി. വോക്കർ എം. എ. ഡബ്ളിയു. ഡി. ഓസ്ബോൺ അരമന ശ്രീ നാരായണൻ തമ്പി മുതലായ മഹാന്മാരുടെ എഴുത്തുകളും വന്നിട്ടുണ്ട്.

---

## ഒരു പ്രസംഗം.

(കാലംചെയ്ത തിരുമേനിയുടെ ജൂബിലി മദ്രാസിൽ ആഘോഷിച്ചപ്പോൾ അനിതരസാധാരണമായ വാഗ്മിത്വംകൊണ്ട് പ്രഖ്യാതനായ മിസ്റ്റർ ജോൺമത്തായി ബി. എ. പറഞ്ഞ പ്രസംഗത്തിന്റെ തർജ്ജമ).

ഞാൻ ഇവിടെ ആരുടെ പ്രാതിനിധ്യം വഹിക്കണമെന്ന് ആശിക്കപ്പെട്ടിരിക്കുന്നു എന്ന് ഇനിക്ക് അറിഞ്ഞുകൂടായെങ്കിലും ഈ യോഗത്തോടു സംസാരിപ്പാൻ ഇനിക്കു വളരെ സന്തോഷമുണ്ട്. എന്റെ നില നിശ്ചയമില്ലാത്തതാണ്. ഞാൻ അതിനെപ്പറ്റി തീരുമാനിച്ചിട്ടില്ല.

എന്നാൽ നിങ്ങളുടെ സഭയുടെ നിലയേയും ശ[illegible]തകളേയും ഞാൻ ശ്ലാഘയോടുകൂടെ കാണുന്നു. ചരിത്രത്തിലുള്ള മാർഗ്ഗസംബന്ധമായ എല്ലാ സ്ഥാനാന്തരഗമനങ്ങൾക്കും അടിസ്ഥാനമായിരുന്നിട്ടുള്ള ചില പ്രമാണങ്ങളുടെ പ്രകാശനത്തെ ഒരു ചരിത്രപാരായണികൻ എന്ന നിലയിൽ നിങ്ങളുടെ സഭയിൽ ഞാൻ കാണുന്നു. ഈ പ്രമാണങ്ങൾ കൂടാതെ ഇപ്രകാരമുള്ള സ്ഥാനാന്തരഗമനങ്ങൾ ഉണ്ടായിട്ടില്ല. അവ സംഖ്യയിൽ മൂന്നാണ്.

(൧) അങ്ങിനെയുള്ള എല്ലാ സമൂഹങ്ങളും സ്വാതന്ത്ര്യമുള്ളതായിരിക്കണം. യാതൊരു സഭയും അതു ശുശ്രൂഷിക്കുന്ന ജനങ്ങളുടെ പ്രകൃതിക്കും സമ്പ്രദായത്തിന്നു അനുരൂപമായ വിധത്തിൽ വികസിക്കാതെയിരുന്നാൽ അതിന്റെ പരമോദ്ദേശ്യങ്ങളെ നിവർത്തിക്കാമെന്ന് ആശിക്കേണ്ട. അതിന് ഏററം പ്രയോജനകരമായ വിധത്തിൽ വിശ്വാസത്തെ ക്രമപ്പെടുത്തുവാൻ പൂർണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കണം.

(൨) അങ്ങിനെയുള്ള ഒരു സമൂഹം സ്വാതന്ത്ര്യമുള്ളതായിരുന്നാൽ പോരാ. ജ്ഞാനോദ്ദീപനം ഉള്ളതുമായിരിക്കണം. മാർഗ്ഗദർശനം ആവശ്യപ്പെടുന്ന ഘട്ടങ്ങളിൽ അതിനെ അന്യരിൽനിന്നു അംഗീകരിക്കാതെയും സ്വന്ത ആലോചനകൾ മതിയാകാത്ത സന്ദർഭങ്ങളിൽ പരന്മാരുടെ ആലോചനയെ സ്വീകരിക്കാതെയും ഇരിക്ക എന്ന അർത്ഥത്തിൽ ഒരു സമൂഹം സ്വതന്ത്രമായിരുന്നേക്കാം. ഇതു ജ്ഞാനോദ്ദീപനം ഇല്ലാത്ത സ്വാതന്ത്ര്യം ആണ്. ഇനിക്ക അതു് ആവശ്യമില്ല. കാരണം ഇപ്രകാരമുള്ള സ്വാതന്ത്ര്യം കൊല്ലുന്നു. അതു സഹായം ചെയ്യുന്നില്ല. മഹാന്മാരെ! ഞാൻ നിങ്ങളെ അനുമോദിക്കുന്നു. കാരണം സ്വതന്ത്രമായി പ്രവർത്തിപ്പാൻ നിങ്ങൾ തയ്യാറായിരിക്കവെ, വെളിച്ചം എവിടെ കാണുന്നുവൊ അതിനെ സ്വീകരിപ്പാനും ആ വെളിച്ചത്തിനനുസരണമായി പ്രവർത്തിപ്പാനും നിങ്ങൾ തയ്യാറായിരിക്കുന്നു.

(൩) നിങ്ങളുടേതുപോലെയുള്ള ഒരു സമൂഹം എത്രത്തോളം ദ്രവ്യസമൃദ്ധിയുള്ളതായിരിക്കുന്നുവോ അതിനനുസരണമായി അതു് ആത്മീയത്വത്തിൽ അധോഗതമായിരിക്കുന്നതാണ്. നിങ്ങളുടെ ധനത്തിന്റെ ആധിക്യത്തെ നിങ്ങളിൽ നിന്ന് നീക്കിക്കളഞ്ഞതും ബാഹ്യാലോകനത്തിൽ വിപത്തുകളായിരുന്നതുമായ സന്ദർഭങ്ങളെപ്പതി ഞാൻ നിങ്ങളെ അനുമോദിക്കുന്നു.

നിങ്ങളുടെ സഭ ഈ രാജ്യത്തു ഈ പ്രമാണങ്ങളുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു നില്ക്കുന്നു എന്നിനിക്കു തോന്നുന്നതുകൊണ്ടാണ് ഈ വൈകുന്നേരത്തെ യോഗത്തിൽ സംബന്ധിപ്പാൻ ഞാൻ സന്തോഷത്തോടു കൂടെ വന്നതു്. ഇരിക്കുന്നതിനു മുമ്പു ഞാൻ ഒരു അഗ്രനിരൂപണം ചെയ്യട്ടെ. ഈ രാജ്യത്തു ഇളക്കത്തിന്റെയും തീഷ്ണതയുടെയും ഒരു ആത്മാവു് പൊതുവെ വ്യാപരിക്കുന്നുണ്ടു്. അതു പഴയതായി തീൎന്ന ആധിപത്യത്തിന്മേലോ പാരദേശികാധികാരത്തിന്മേലൊ അടിസ്ഥാനപ്പെട്ടിരിക്കുന്ന രാഷ്ട്രസംബന്ധമായ എല്ലാ സമൂഹങ്ങളേയും അടിച്ചു പറപ്പിക്കും എന്നു് ഇനിക്കു നിശ്ചയമുണ്ടു്. അതു നിങ്ങൾക്കു അഭ്യുന്നതിയുടെ കാലമായിരിക്കും. ആ കാലം വരുമ്പോൾ നിങ്ങൾ പദവികൾക്കു മാത്രമല്ല പിന്നെയോ അതോടുകൂടി വരുന്ന ഘോരതരമായ ഭാരങ്ങൾക്കും യോഗ്യന്മാരായി കാണപ്പെടുമെന്നു ഞാൻ ആശംസിച്ചുകൊള്ളട്ടെ.

---

## വേറൊരു പ്രസംഗം.

(തിരുവനന്തപുരത്തു ജൂബിലിമഹോത്സവയോഗത്തിൽ അഗ്രാസനാധിപതിയായിരുന്ന റസിഡൻസി മാനേജർ മിസ്റ്റർ മാമ്മൻ വറുഗീസു ബി. എ. പറഞ്ഞ പ്രാരംഭപ്രസംഗത്തിന്റെ ചില ഭാഗങ്ങൾ—ഇംഗ്ലീഷിൽനിന്നു ഭാഷാന്തരം ചെയ്തതു്.)

മാൎത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്ത കാലം (ഫ്വ്വൻഴ) മുതൽ ഈ സഭയുടെ സ്ഥിതിയെപ്പററി സംക്ഷേപമായി വിവരിപ്പാനാണു് ഞാൻ വിചാരിക്കുന്നതു്. ഞാൻ ഈ വിവരണത്തിലേക്കു പ്രവേശിക്കുന്നതിനു മുമ്പെ ഈ പ്രധാനാദ്ധ്യക്ഷൻ ആരാണെന്നും അദ്ദേഹം ഭരിക്കുന്നതു് ഏതുസഭയാണെന്നുമുള്ള പ്രശ്നങ്ങൾ സ്വാഭാവികമാണു്. തീത്തൂസ് മാൎത്തോമ്മാമെത്രാപ്പോലീത്താ തിരുമേനി മലബാറിൽ ആദ്യം സഭ സ്ഥാപിച്ച വിശുദ്ധ തോമ്മാസിന്റെ സാക്ഷാൽ പ്രതിനിധിയും പിൻഗാമിയുമാണു്. ഇൻഡ്യയിൽ ആദ്യം വന്ന മിഷ്യനറിയും ഇവിടെ താൻ സ്ഥാപിച്ച സഭയുടെ ആദ്യമേലദ്ധ്യക്ഷനും വിശുദ്ധതോമ്മാസായിരുന്നു. പരദേശങ്ങളിൽ നിന്നു ക്രിസ്തീയ മിഷ്യനറിമാർ പിന്നീടു പലപ്പോഴും ഇവിടെ വന്നിട്ടുണ്ടു്. മററു അപ്പോസ്തലന്മാരാൽ സ്ഥാപിക്കപ്പെട്ട സഭകൾക്കു വിശുദ്ധ തോമ്മാസിനാൽ സ്ഥാപിക്കപ്പെട്ട ഈ സഭയുടെ മേൽ യാതൊരു ആധിപത്യവും ഇല്ല. ഈ ദീൎഘശതകങ്ങളായി ഇതു് സ്വന്ത മേല്പട്ടക്കാരാൽ ഭരിക്കപ്പെട്ടു് സ്വതന്ത്രസഭയായി നിലനിന്നുപോരുന്നു. ഇന്ത്യാരാജ്യചരിത്രത്തിനെന്നപോലെ ഈ കാൎയ്യത്തിലും സഭയുടെ മേലദ്ധ്യക്ഷന്മാരുടെ ദീൎഘമായ പട്ടിക കാണിക്കുന്ന എഴുതപ്പെട്ട വിശ്വാസയോഗ്യമായ രേഖകൾ ഇല്ല. ഈ സഭയ്ക്കു ഇടപെടുവാൻ സംഗതിവന്നിട്ടുള്ള എല്ലാ ക്രൈസ്തവസഭകളോടും ഇതു വളരെ സഹോദരസ്നേഹത്തെ പ്രദൎശിപ്പിച്ചിട്ടുണ്ടു്. പ്രസിദ്ധമായ രണ്ടു സന്ദൎഭങ്ങളിൽ അതിന്റെ സഹോദരത്വം അതിനു വലിയ നഷ്ടത്തെ വരുത്തി. പതിനഞ്ചാം ശതവൎഷത്തിൽ പറങ്കികൾ മലബാറിൽ സ്ഥാപിച്ച സഭയോടു് ഈ സഭയ്ക്കുണ്ടായിരുന്ന സംസൎഗ്ഗം നിമിത്തം ഇതിന്റെ ജനങ്ങളിൽ ഒരു വലിയ പങ്കു റോമാസഭയിൽ ചേരുന്നതിനു് ഇടയായി. അവർ ഇപ്പോൾ റോമായിലെ മാർപാപ്പാ തിരുമനസ്സിലെ ആധിപത്യത്തിൻ കീഴുള്ള മൂന്നു മേലദ്ധ്യക്ഷന്മാരാൽ ഭരിക്കപ്പെടുന്ന പ്രബലമായ ഘടനയോടു കൂടിയ ഒരു സമൂഹമാണു്. പിന്നീടു ശേഷിച്ച സുറിയാനിക്കാർ യാക്കോബായ സഭയോടു സഖ്യമായിരുന്നതു് അതിനു അധികം ഹാനികരമായി ഭവിച്ചു. മലബാറിലെ സെന്തോമ്മസ് സിറിയൻ സമുദായത്തിന്റെ അംഗങ്ങളായ ഒരു വലിയ പങ്കു ജനം യാക്കോബായ സഭയിൽ ചേൎന്ന കഥ അടുത്ത കാലത്തു നടന്നതും എല്ലാവൎക്കും അറിയാവുന്നതുമാകയാൽ അതു ഇവിടെ ചവിതചവ്വണം ചെയ്യേണ്ട ആവശ്യമില്ലല്ലോ. ക്രൈസ്തവം ഫരൻവ്വ-ൽ പറങ്കികൾ ഇന്ത്യയുടെ പശ്ചിമതീരത്തു പ്രത്യക്ഷമായതു മുതൽ ഫവ്വൻ-ൽ സിമ്മനാരികെയിസ് തിരുവിതാംകൂർ റോയൽ കോൎട്ടിൽ അവസാനമായി തീരുമാനിച്ചതുവരെയുള്ള കം

ലങ്ങൾ മാർത്തോമ്മാ സുറിയാനി സമുദായത്തിൻെറ ദീർഘമായ ശനിദശയായിരുന്നു ഉർദ്ദശയുടെ ഈ കാലത്തു സഭ തന്നത്താൻ അതിൻെറ പ്രചരണത്തിന്നായി പ്രവർത്തിപ്പാൻ നിവൃത്തിയില്ലാതവണ്ണം അനൈക്യവും അന്തഃഛിദ്രവും അതിനെ ബാധിച്ചിരുന്നു. സ്മരണീയമായ ഈ കാലത്തിനു അല്പം പിമ്പ് ൧൮൯൪-ൽ ആണു തീത്തൂസ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ഈ പ്രാചീനസഭയിൽ വിശുദ്ധതോമ്മാസിൻെറ സിംഹാസനത്തിന്മേൽ ആരൂഢനായതു. തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്ത കാലത്തു ഈ സഭ വളരെ അധഃപതിതയായിരുന്നു. അദ്ദേഹത്തിൻെറ ക്രിസ്തീയസ്നേഹവും ശാന്തബുദ്ധിത്വവും ക്രിസ്തീയജീവിതത്തിൻെറ തീഷ്ണതയും നൈർമ്മല്യവും സംഗതികളുടെ സ്വഭാവത്തെ ഭേദപ്പെടുത്തി. ഇപ്പോൾ ഈ സഭയ്ക്കു ൧൩൧ പള്ളികളും ൧൭൧ മലയാളം സ്കൂളുകളും മൂന്നു ഇംഗ്ലീഷ മിഡിൽ സ്കൂളുകളും രണ്ടു ഹൈസ്കൂളുകളും എല്ലാററിലും പ്രധാനമായി സുവിശേഷപ്രചരണാർത്ഥം ഭംഗിയായ ഘടനയോടു കൂടിയ ഒരു സുവിശേഷ പ്രസംഗസംഘവും ഉണ്ട്. ഏതാനും കൊല്ലങ്ങൾക്കു മുമ്പ് ഉൽഭൂതമായ ഈ സുവിശേഷപ്രസംഗസംഘത്തിന് ൧൦൯൩-ൽ ൮൯൦൦൦ രൂപാ വരവുള്ളതായി റിപ്പോർട്ടിൽ കാണുന്നു.

വിശ്വസ്തനായ ഈ മേലദ്ധ്യക്ഷൻെറ നേതൃത്വത്തിൽ സഭയ്ക്കു അല്പകാലങ്ങൾക്കുള്ളിൽ എന്തുമാത്രം അഭിവൃദ്ധിയുണ്ടായിട്ടുണ്ടെന്നു ഇപ്പോൾ പ്രസ്താവിച്ച സംഗതികൾ വ്യക്തീകരിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ ഭരണത്തിൽ മാർത്തോമ്മാ സുറിയാനിസമുദായം പൊടിയിൽനിന്ന് എഴുന്നേററിരിക്കുന്നു. അതു ഇനിയും പൂർവ്വാധികം അഭ്യുന്നതിയെ പ്രാപിക്കത്തക്ക സ്ഥിതിയിൽ ഇരിക്കുന്നതായും നാം ഇപ്പോൾ കാണുന്നു. "നിൻെറ അയൽക്കാരനെ നിന്നെ പോലെ തന്നെ സ്നേഹിക്കേണം" എന്നും "ഭൂലോകത്തിൽ ഒക്കെയും പോയി സർവ്വസൃഷ്ടിക്കും എവൻഗേലിയോനെ പ്രസംഗിപ്പിൻ" എന്നും ഉള്ള വചനങ്ങളെ ആധാരമാക്കിക്കൊണ്ട് വിശുദ്ധതോമ്മാസിൻെറ സഭ ഇൻഡ്യയെ സുവിശേഷവെളിച്ചത്തിലേക്ക് വരുത്തുമെന്നും ഞാൻ വിശ്വസിക്കുന്നു.

ഈ പ്രാചീനസഭയോടു അംഗ്ലേയാ സഭ പ്രദർശിപ്പിച്ചിട്ടുള്ള സഹതാപസഹകരണങ്ങളും അതുമൂലം ഇതിന് ലഭിച്ചിട്ടുള്ള പ്രകാശവും ഇവിടെ വിസ്മരിച്ചുകൂടാത്തതാണ്. അടുത്തകാലത്തു ഭക്തന്മാരായ അനേകമിഷ്യനറിമാരുടെ വേലയുടെ ഫലമായി സഭയ്ക്കുണ്ടായിട്ടുള്ള സഹായവും മറക്കാവതല്ല. അനേകായിരം രൂപാ കൊണ്ടു ഈ സഭയെ സഹായിച്ചിട്ടുള്ള ദൈവഭക്തിയുള്ള മദാമ്മമാരെയും കൃതജ്ഞതാപൂർവ്വം ഇവിടെ ഓർക്കേണ്ടതാണ്. നമ്മുടെ വൈദികന്മാരുടെ അഭ്യസനവിഷയത്തിൽ തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻ ബിഷോപ്പ് തിരുമനസ്സുകൊണ്ടും ഇൻഡ്യയുടെ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും പ്രദർശിപ്പിച്ചിട്ടുള്ള താല്പര്യത്തിനും ചെയ്തിട്ടുള്ള സഹായത്തിനുമായി നാം വിശേഷാൽ നന്ദിയുള്ളവരായിരിക്കേണ്ടതാണ്.

---

## ചരമശ്ലോകങ്ങൾ.

മാർത്തോമ്മാസത്സഭായാമുദയമരുളി ഹാ, ശ്രീപദം വാണിരുന്നാ-
സത്യാത്മപ്രാതിനിദ്ധ്യൻ പരമജപവരൻ കർതൃചിത്തേലയിപ്പോൾ
മർത്ത്യേന്ദ്രാചാര്യയോഗീശ്വരനുടെ വിരഹം വത്സരാമിജ്ഞനത്തെ
മാർത്താണ്ഡന്താൻ സ്വമിത്രം കമലസുമമിവാർത്ത്യാംബുധൌ തള്ളിവിട്ടു.

ററി. സി. ചാക്കോ

---

(൭) ശ്രീമത്വം ബഹുഭക്തിയും, കരുണയും പാദാശ്രിതന്മാരിലാ-
ന്നീമട്ടിൽ ജഗതീതലെ മുനിവരന്മാരില്ലതൊ തീൎച്ചയാം
ശ്രീമൽക്രിസ്തുസഭയ്ക്കു നാഥനവിടെച്ചെന്നീടുവാനാദരാൽ
ശ്രീമാൻ നാകപുരേശനീട്ടുവരവെ ക്ഷിപ്രം ഗമിച്ചീടിനാൻ.

(൮) ചേൎന്നാ സൌരഭ്യഭാരം തെളുതെള വിലസും കീൎത്തിയാം പൂനിലാവി-
മ്മന്നെങ്ങും ചേൎത്തു ചീൎത്താദരമധികമിനം വാണൊരീ സത്യസന്ധൻ
കുന്നിക്കും കൂറൊടൊത്തിസ്സഭയുടെ ഭരണം വിട്ടുപോയാത്തമോദാ-
ലുന്നിദ്രാ മോദവാരാന്നിധി മറിയമകൻ ക്രിസ്തുതൻ പക്കലെത്തി.

കല്ലുപ്പാറ പള്ളിക്കൽ കൊച്ചുവറുഗീസ്.

---

(൧) സത്യം, സൌമ്യത, നിഷ്കളങ്കത, മനസ്ഥൈൎയ്യം, സദൌദാൎയ്യവും,
കൃത്യാകൃത്യവിവേചനം, കണിശവും, സന്തുഷ്ടി,യിത്യാദിയാം
മൎത്ത്യന്മാൎക്കുളവായിടേണ്ട സുഗുണം സൎവ്വം തികഞ്ഞുള്ളൊരീ
മെത്രാൻ മൎത്ത്യരെ വിട്ടമൎത്ത്യപുരിയെ പ്രാപിച്ചിതൊ, കഷ്ടമെ!

(൨) ഇത്ഥം നാം പ്രലപിപ്പതെന്തിനു വൃഥാ, നമ്മൾക്കു നന്മയ്ക്കിനീ
പ്രാൎത്ഥിക്കാമഖിലേശ്വരൻ കൃപതരും കില്ലില്ലതെല്ലെങ്കിലും.
മൎത്ത്യക്കീവിധമൊക്കെയാണു പതിവിങ്ങല്ലാതെയല്ലീവിധി
കൎത്താവിന്നുടെ കൈയ്യെഴുത്തു ശകലം നീക്കാൻ നമുക്കാവതൊ?

ആർ. വാസുദേവൻ കൎത്താവ്.

---